


# മലങ്കരസഭ

## ദ്വൈവാരിക

പുസ്തകം 24 1970 ആഗസ്റ്റ് 1, 15 ലക്കം 15, 16



**ബ. ഗീവറുഗീസ് റമ്പാച്ചന്റെ അന്ത്യശയ്യ**

‘‘അസാദ്ധ്യകാര്യങ്ങൾക്ക പ്രാപ്തനായ കാരുണ്യവാനായ കർത്താവിന്റെ മുമ്പാകെ നമുക്ക് നമ്മെയും നമ്മുടെ കഴിവുകളെയും സമർപ്പിക്കാം. അവ ഒന്നു മുപ്പതായും അറുപതായും നൂറായും വർദ്ധിപ്പിച്ചു ഫലപ്രദമാക്കാൻ നമ്മുടെ രക്ഷകൻ നമ്മോടു കൂടെയുണ്ട്. അതിനാൽ പ്രാർത്ഥനാപൂർവ്വം കർമ്മോന്മുഖരായി നമുക്കു മുന്നോട്ടിറങ്ങാം. ആത്മനാഥനിൽ സുഖസന്തോഷമായിരിപ്പിൻ’’

(റമ്പാച്ചന്റെ അന്ത്യവിജ്ഞാപനത്തിൽ നിന്ന്)

# മലങ്കരസഭ

ദ്വൈവാരികം

പുസ്തകം 24 | 1970 ആഗസ്റ്റ് 1, 15 | ലക്കം 15, 16




**വിഷയവിവരം**




ലേഖനങ്ങൾ, വാർത്തകൾ മുതലായവ പത്രാധിപർ ''മലങ്കരസഭ'' കാതോലിക്കേററ് ആപ്പീസ്, കോട്ടയം—4 എന്ന വിലാസത്തിലും, മണി ആർഡറും പണസംബന്ധമായ എഴുത്തുകുത്തുകളും മാനേജർ, 'മലങ്കരസഭ' കാതോലിക്കേററ് ആപ്പീസ്, കോട്ടയം—4 എന്ന വിലാസത്തിലും അയക്കേണ്ടതാണ്.


പത്രാധിപർ എഴുതുന്നു:—

## സാമൂഹ്യനീതി

സാമൂഹ്യനീതി കൈവരുത്തുന്നതിൽ രാഷ്ട്രങ്ങളും പാർട്ടികളും കിണഞ്ഞു പരിശ്രമിക്കുയാണ്. പക്ഷെ സാധാരണ മനുഷ്യനെ സംബന്ധിച്ചിടത്തോളം അരക്ഷിതത്വവും അസംതൃപ്തിയുമാണ് അവശേഷിച്ചിരിക്കുന്നതു്. ചിലർ 'സമത്വസുന്ദര'മായ വ്യവസ്ഥിതി വാഗ്ദാനം ചെയ്യുമ്പോഴും അണിയറയിൽ കടുത്ത അധികാരക്കൊതിയാണു പതിയിരിക്കുന്നതു്. ഇന്നത്തെ 'ഇസ'ങ്ങൾക്കൊന്നും സാധാരണ മനുഷ്യനെ സംതൃപ്തനാക്കാൻ സാദ്ധ്യമല്ല എന്ന് അനുഭവങ്ങൾ വിളിച്ചറിയിക്കുന്നുണ്ടു്. കാരണം അവയെല്ലാം തന്നെയും ദൈവത്തെ കൂടാതെയുള്ള ഭവനം പണിയലാണ്. മനുഷ്യൻ എന്തിനുവേണ്ടിയൊക്കെയോ ദാഹിക്കുന്നു. പക്ഷെ അവയെല്ലാം ഇനിയും കൈയെത്താവുന്ന നിലയ്ക്കപ്പുറമായിട്ടിരിക്കുന്നു. മനുഷ്യനു സമാധാനവും സംതൃപ്തിയും വിളംബരംചെയ്തുകൊണ്ടാണ് ക്രിസ്തുവതാരമുണ്ടായതു്. തൻെറ അവതാരവ്യാപാരങ്ങളെല്ലാം മനുഷ്യവർഗ്ഗത്തിൻെറ ശാശ്വതനന്മയും സംതൃപ്തിയും ലാക്കാക്കിയുമായിരുന്നു. ഈ സമാധാനവുംസംതൃപ്തിയും ആത്മാവിൻെറ അനുഭൂതിയിൽമാത്രമായി തങ്ങിയിരിക്കുന്നവയായിരുന്നില്ല. പിന്നെയോ രോഗികളെ സൗഖ്യമാക്കുക, വിശക്കുന്നവർക്കു ഭക്ഷണം കൊടുക്കുക, പാപികളെ സ്നേഹിക്കുക, പാവപ്പെട്ടവനോടു കരുണ കാണിക്കുക ഇവയെല്ലാം കർത്താവ് തൻെറ ജീവിതത്തിലൂടെ നമുക്കു കാണിച്ചുതന്നു. കർത്താവിനെ ആശ്രയിച്ചവരാരും നിരാശപ്പെട്ടിട്ടില്ല. അതിനാൽ ഒരു ക്രിസ്ത്യൻ സാമൂഹ്യവ്യവസ്ഥിതി കെട്ടിപ്പടുക്കുക എന്നതു ക്രിസ്തുസഭയുടെ കർത്തവ്യമാണ്.

---

### വിശേഷദിവസങ്ങൾ — 1970 സെപ്റ്റംബർ

4. മാർ കുറിലോസ് യൂയാക്കീം മെത്രാപ്പോലീത്തായുടെ ഓർമ്മ (മുളന്തുരുത്തിപള്ളി)
6. ശൂനോയോസ്സുശേഷം നാലാം ഞായറാഴ്ച.
8. ദൈവമാതാവിൻെറ ജനനപ്പെരുനാൾ.
13. ശൂനോയോസ്സുശേഷം അഞ്ചാം ഞായറാഴ്ച.
14. x സ്ലീബാ (കണ്ടെത്തിയ) പെരുനാൾ.
20. സ്ലീബാപെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച.
24. മാർ ദീമേത്തിയിൻെറ ഓർമ്മ.
26. മാർ പത്രോസ് പാത്രിയക്കീസിൻെറ ഓർമ്മ.
27. സ്ലീബാപെരുനാളിനുശേഷം രണ്ടാം ഞായറാഴ്ച.

യജമാനൻ ദാസനെപ്പോലെയും ഒന്നാമൻ ഒടുവിലത്തെവനെപ്പോലെയും ആയിരിക്കണം എന്നു കർത്താവു് ഉപദേശിച്ചു. അതിന്റെ സമുന്നതമാതൃക സ്വജീവിതത്തിലൂടെ താൻ കാണിച്ചുതന്നു.

സേവനത്തിനു പ്രചോദനം ലഭിക്കേണ്ടതു സ്നേഹത്തിൽനിന്നാണു്. യഥാർത്ഥമായ സ്നേഹത്തിൽനിന്നേ നിസ്വാർത്ഥസേവനം ഉടലെടുക്കുകയുള്ളു. ഇന്നു ലോകത്തിനു പററിയിട്ടുള്ള ഏററം വലിയ കെടുതി പരസ്പരസ്നേഹത്തിന്റെയും വിശ്വാസത്തിന്റെയും കുറവാണു്. സ്വന്തം സഹോദരനെപ്പോലും സംശയത്തിന്റെ കണ്ണാടിയിലൂടെയാണു് മിക്കവരും ദർശിക്കുന്നതു്. സ്വകീയ സുഖസൗകര്യങ്ങളെപററിയുള്ള അമിതമായ ചിന്താഗതിയാണിതിനു കാരണം. എന്നാൽ കർത്താവു കല്പിക്കുന്നതു് ഒരുവൻ തന്റെ സഹോദരനുവേണ്ടി ജീവൻ വയ്ക്കുന്നതിനെക്കാൾ വലിയ സ്നേഹമില്ല എന്നാണു്. 'നിന്നെപ്പോലെ നിന്റെ അയല്ക്കാരനെയും സ്നേഹിക്കുക' എന്ന കല്പനയെയും ഇതു മറികടക്കുന്നു. 'നിന്നെക്കാൾ കൂടുതലായി നിന്റെ അയൽക്കാരനെ സ്നേഹിക്കുക' എന്നതാണു് ഇതു പഠിപ്പിക്കുന്നതു്. പോരാ, ശത്രുവിനെയും സ്നേഹിക്കുക എന്നു കർത്താവു നിഷ്കൃഷ്ടമായി കല്പിച്ചിരിക്കുന്നു. ഈ സ്നേഹം ജീവിതത്തിൽ പ്രായോഗികമായിത്തീരുമ്പോൾ ശത്രുത്വത്തിന്റെ കൽമതിലുകൾ തകർക്കപ്പെടുകയാണുണ്ടാകുന്നതു്. അതായതു സ്വാർത്ഥരഹിതമായ സ്നേഹം സാർവ്വത്രികമായിത്തീരുന്നു എന്നു സാരം. ഈ സ്നേഹം ക്രിസ്ത്യാനികളിൽതന്നെ ഇക്കാലത്തു് എത്രകണ്ടുണ്ടു് എന്നു് നാം ഓരോരുത്തരും ആത്മശോധന ചെയ്യേണ്ടിയിരിക്കുന്നു. സ്വന്തം സഹോദരനോ അയൽക്കാരനോ പട്ടിണിക്കാരനായി കഷ്ടപ്പെടുന്നതു കണ്ടിരിക്കാൻ ഒരു യഥാർത്ഥ ക്രിസ്ത്യാനിക്കു കഴിയുന്നതല്ല.

## മാനേജർ അറിയിക്കുന്നു

'മലങ്കരസഭാ'മാസികയുടെ 1970 മാർച്ചുവരെയുള്ള വരിസംഖ്യ കുടിശ്ശികയുള്ളവർ കുടിശ്ശിക സദയം അയച്ചുതരണമെന്നു് അപേക്ഷിച്ചുകൊണ്ടു് കാർഡുകൾ അയച്ചും, മാസികയോടുകൂടി പ്രത്യേകം അഭ്യർത്ഥനകൾ അയച്ചും ഒന്നിലധികം പ്രാവശ്യം മാന്യവരിക്കാരെ അറിയിച്ചിട്ടുണ്ടല്ലോ. ഞങ്ങളുടെ അഭ്യർത്ഥന സ്വീകരിച്ചു് കുടിശ്ശിക അയച്ചുതന്നു സഹായിച്ചിട്ടുള്ളവരോടുള്ള കൃതജ്ഞത അറിയിച്ചുകൊള്ളുന്നു. എന്നാൽ ഇത്രയൊക്കെ ആയിട്ടും കുടിശ്ശിക അയച്ചുതരാതിരിക്കുന്നവരുണ്ടു് എന്നു പറയേണ്ടിവന്നതിൽ അനല്പമായ ദുഃഖമുണ്ടു്. അവർ ഈ ആഗസ്റ്റ് ലക്കം കിട്ടിയാൽ കുടിശ്ശിക ദയവായി അയച്ചുതന്നു് സഹായിക്കണമെന്നു് ഒരിക്കൽകൂടി വിനീതമായി അപേക്ഷിക്കുന്നു. ഈ അറിയിപ്പു കണ്ടിട്ടും വരിസംഖ്യ അയച്ചുതരാത്തവർ അതു് അയച്ചുതരാൻ ഉദ്ദേശിക്കുന്നില്ലെന്നും, മാസിക തുടർന്നു വരുത്തുവാൻ ആഗ്രഹിക്കുന്നില്ലെന്നും ഞങ്ങൾ മനസ്സിലാക്കുന്നു. ഏതായാലും സെപ്റ്റംബർ 10–ാംതീയതിവരെ കൂടി ഞങ്ങൾ കാത്തിരിക്കുന്നതാണു്. അതിനകം കുടിശ്ശിക അയക്കാത്തപക്ഷം സെപ്റ്റംബർ ലക്കം മുതൽ മാസിക അയയ്ക്കുന്നതല്ല എന്നു ഖേദപൂർവ്വം അറിയിച്ചുകൊള്ളുന്നു.

നമ്മുടെ പള്ളികളും ആരാധനകളും ക്രിസ്ത്യാനിത്വത്തിന്റെ വിജയവൈജന്തികകളാണു്. പക്ഷെ, അവ ചില യാഥാർത്ഥ്യങ്ങളുടെ സ്മാരകങ്ങളായിമാത്രം അവശേഷിച്ചാൽപോരാ. ജീവൽസത്യങ്ങളായി അനുഭവപ്പെടണം. അതിനാൽ പ്രവൃത്തിയിലൂടെ ക്രിസ്തീയചൈതന്യം പ്രസരിക്കേണ്ട കാര്യത്തിൽ നാം സത്വരശ്രദ്ധ ചെലുത്തിയേ മതിയാവൂ.

ക്രിസ്തുമതം ദൈവത്തിൻെറ പിതൃത്വവും മനുഷ്യർ തമ്മിലുള്ള സാഹോദര്യവും വിളംബരം ചെയ്യുന്നു. എന്നാൽ ഇതു് സഭയ്ക്കുള്ളിലും പുറത്തുമുള്ള ഓരോ വ്യക്തിക്കും അനുഭവപ്പെടത്തക്കവണ്ണം ക്രിസ്തുമതത്തിൻെറ—വി. സഭയുടെ—കരങ്ങൾ നീട്ടപ്പെടണം. 'ഈ ചെറിയവനു നിങ്ങൾ ചെയ്തതെല്ലാം എനിക്കു ചെയ്തു' എന്നു കർത്താവു് അരുളിച്ചെയ്യുന്നു. 'എളിയവനെ ആദരിക്കുന്നവൻ ഭാഗ്യവാൻ' എന്നു സങ്കീർത്തനക്കാരനും നമ്മെ മുന്നറിയിച്ചിരിക്കുന്നു. വലിയ പള്ളികളും എടുപ്പുകളും പണിയിക്കാൻ പലരും മുതിരുന്നുണ്ടു് നല്ലതുതന്നെ. എന്നാൽ, അതുകൊണ്ടു മാത്രമായില്ല, നമ്മുടെ ഇടയിൽ സാമൂഹ്യനീതി പുലരത്തക്കവണ്ണം സാമ്പത്തികശേഷിയുള്ളവർ മുൻകൈ എടുക്കണം. എളിയവനെ ആദരിക്കാതിരുന്നതിൻെറ തിക്തഫലങ്ങൾ ബീഭത്സരൂപം പൂണ്ടു താണ്ഡവം തുടങ്ങിയിരിക്കയാണു്. സ്നേഹത്തിൻെറയും സേവനത്തിൻെറയും പ്രവർത്തനങ്ങൾക്കേ ഈ കരാളതയിൽനിന്നും ലോകത്തെ സമുദ്ധരിക്കാൻ സാദ്ധ്യമാവൂ. ഇതിൽ സഭയ്ക്കും ഇടവകകൾക്കുമുള്ള ചുമതല അവഗണിച്ചുകൂടാ.

സഭയും ഇടവകകളും പ്രാർത്ഥന, നോമ്പു്, വി. കുർബ്ബാനാനുഭവം ഇവയ്ക്കു് ഊടേറിയ ആഹ്വാനം നൽകുന്നതോടൊപ്പം സാമൂഹ്യനീതി കൈവരുത്തുന്നതിനുള്ള കർമ്മപരിപാടികളുടെ കണക്കിലെടുത്തു പ്രവർത്തിക്കേണ്ടതുണ്ടു്. ഇതു് ഇന്നത്തെ മാററിവയ്ക്കാൻപാടില്ലാത്ത ആവശ്യമാണു്.

വലുതും മനോഹരവുമായ പള്ളികളും എടുപ്പുകളും പണിയിക്കുന്നതിലും ആധുനികരീതിയിൽ അംബരചുംബികളായ കുരിശിൻതൊട്ടികൾ പടുത്തുയർത്തുന്നതിലും ഇടവകകൾതോറും കാണപ്പെടുന്ന ഉത്സാഹം സഭയോടുള്ള ഭക്തിയുടെയും ഇടവകയോടുള്ള സ്നേഹത്തിൻെറയും അഭിനന്ദനാർഹങ്ങളായ ഫലങ്ങൾതന്നെ. എന്നാൽ അവയോടൊപ്പമോ കൂടുതലായോ പ്രാധാന്യം സാമൂഹ്യനീതി കൈവരുത്തുന്ന കാര്യത്തിനു കൊടുക്കേണ്ടതുണ്ടു്. 'നിങ്ങളുടെ ഇടയിൽ ഒരു ദരിദ്രനും ഉണ്ടായിരിക്കരുതു്, എന്നു് അപ്പോസ്തോലനും അനുശാസിക്കുന്നു.

സാമൂഹ്യനീതിക്കുവേണ്ടിയുള്ള പ്രവർത്തനം പ്രഥമത ആരംഭിക്കേണ്ടതു് ഓരോ പള്ളിഇടവകയിലുമാണു്. ഇടവകയിലെ രോഗികൾ, പട്ടിണിക്കാർ, പാർപ്പിടമില്ലാത്തവർ, വിദ്യാഭ്യാസസൗകര്യമില്ലാത്തവർ എന്നിവരുടെ സ്ഥിതിവിവരങ്ങൾ ശേഖരിച്ചു് അവരുടെ ഉദ്ധാരണാർത്ഥം പ്രവർത്തിക്കുവാനുള്ള ഒരു കർമ്മപദ്ധതി ആവിഷ്ക്കരിക്കുക. വലിയ ഒച്ചപ്പാടുകൂടാതെ പ്രവർത്തിച്ചുതുടങ്ങുക. ഇടവകബജററിൽ ഈദൃശപരിപാടികൾക്കു പ്രത്യേകം വകകൊള്ളിക്കുക. ഇങ്ങനെ ഓരോ ഇടവകയിലും പ്രവർത്തനം തുടങ്ങിക്കഴിഞ്ഞാൽ അവയെല്ലാംകൂടി സംഘടിപ്പിക്കുന്ന ചുമതല സഭയ്ക്കു് ഏറെറടുക്കുവാൻ പ്രയാസം വരികയില്ല.

---

## വൈദികസെമിനാരിയിലേക്കു് തെരഞ്ഞെടുക്കപ്പെട്ടവർ

ഈ വർഷം കോട്ടയം ഓർത്തഡോക്സ് വൈദികസെമിനാരിയിലേക്കു് വിവിധ ഭദ്രാസനങ്ങളിൽനിന്നും 55 പേർ അപേക്ഷിച്ചിരുന്നു. അവരിൽ 20 പേരെ തെരഞ്ഞെടുക്കുകയുണ്ടായി. 13 പേർ ബി. എ. ബിരുദധാരികളും 7പേർ പ്രീഡിഗ്രി പാസ്സായിട്ടുള്ളവരുമാണു്.

1. ഡീക്കൻ കെ.എ. ജോൺ ബി.എ.(ബാഹ്യകേരളം)
2. കെ. മത്തായി ബി. എ. ,,
3. ററി. എ. തോമസ് ബി. എ. ,,
4. പി. ഈ. ജേക്കബ് ,,
5. പി. ഐ. വറുഗീസ് ബി.എസ്‌സി. (കോട്ടയം)
6. പി. ജോർജ്ജ് ജോൺ ബി. എ. ,,
7. പി. വി. വറുഗീസ് ബി. എസ്‌സി. ,,
8. ജോയി സ്ലീബാ ,,
9. ജേക്കബ് ഫിലിപ്പ് ബി. എ. (നിരണം)
10. കെ. വി. തോമസ് ,,
11. അലക്സാണ്ടർ എബ്രഹാം ,,
12. ഡീ. ഈ. സി. വറുഗീസ് ബി. എ. (അങ്കമാലി)
13. ഈ. വി. മാത്യു ബി. എസ്‌സി. ,,
14. പി. കെ. ജോൺകുട്ടി ബി.എസ്‌സി. (കൊല്ലം)
15. ജോൺ കെ. വൈദ്യൻ ബി. ഡി. ,,
16. ഡീക്കൻ വി. പി. പൈലി ബി. എ. (മലബാർ)
17. ഡീക്കൻ ഓ. എം. മാത്യു ,,
18. ററി. ജി. വറുഗീസ് ബി. എ. (തുമ്പമൺ)
19. ററി. പി. ഏലിയാസ് ബി. എസ്‌സി. (കണ്ടനാടു്)
20. പി. വി. സണ്ണി (കൊച്ചി)

## നിയമനം

റവ. ഫാദർ ററി. ജി. സഖറിയായെ കൊല്ലാട്ട് സെൻറ് പോൾസ് പള്ളിവികാരിയായും, റവ. ഫാദർ കെ. വി. ജോസഫിനെ അസി. വികാരിയായും കോട്ടയം ഇടവകയുടെ മത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ നിയമിച്ചിരിക്കുന്നു.

## അബൂദബി പള്ളിവികാരി

അബൂദബിയിൽ പുതുതായി ആ[illegible] ഇടവകയുടെ വികാരിയായി കൊല്ലാട്ട് സെൻറ് [illegible]സ് പള്ളിവികാരിയായിരുന്ന റവ. ഫാദർ ററി. എ. ജേക്കബിനെ ബാഹ്യകേരള ഇടവകയുടെ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ നിയമിച്ചിരിക്കുന്നു. ബ. ജേക്കബച്ചൻ ഈ മാസം 16—ാം തീയതി അബൂദബിയിലേക്കു പോകുന്നതായിരിക്കും.

(42–ാംപേജിൽനിന്നു തുടർച്ച)

പ്പിക്കാൻ ഇനിയും തൽഭാരവാഹികൾ മുതിരാതെയിരുന്നാൽ നിരണംഭദ്രാസനത്തിലെ സണ്ടേസ്കൂളുകൾ പ്രത്യേകവിഭാഗമായി തിരിഞ്ഞു് സഭാചരിത്രമുൾപ്പെടെയുള്ള വിഷയങ്ങൾ ചേർത്തു് സണ്ടേസ്കൂളുകൾ നടത്തത്തക്കവണ്ണവും കാതോലിക്കാസിംഹാസനചരിത്രം നമ്മുടെ തിയോളജിക്കൽ കോളേജിൽ നിർബ്ബന്ധമായി പഠിപ്പിക്കുന്നതിനു് പ. സുന്നഹദോസു് മുഖാന്തിരം സത്വരനടപടികൾ സ്വീകരിക്കുന്നതിനും ഇടവകമെത്രാപ്പോലീത്താ തിരുമേനിയോടു് ഈ യോഗം അഭ്യർത്ഥിക്കുന്നു'.

താഴെപറയുന്ന പ്രമേയം ഫാദർ കെ. ഓ. ജേക്കബു് അവതരിപ്പിച്ചു.

'ക്രൈസ്തവലോകമാകമാനം വിശുദ്ധമായി അംഗീകരിച്ചു് ആചരിച്ചുവരുന്നതും അന്താരാഷ്ട്രീയമായി അവധിദിവസമായി കരുതിവരുന്നതുമായ ഞായറാഴ്ച ദിവസം അദ്ധ്യയനദിവസമായി പ്രഖ്യാപിച്ചുകൊണ്ടുള്ള കേരളാഗവർമെൻറിൻെറ ഉത്തരവു് ക്രിസ്ത്യാനികളുടെ മതവികാരങ്ങളെ വ്രണപ്പെടുത്തുന്നതും ഇൻഡ്യൻ ഭരണഘടനയനുസരിച്ചു ന്യൂനപക്ഷമായ ക്രിസ്ത്യാനികളുടെ മൗലികാവകാശത്തെ ഹനിക്കുന്നതുമാകയാൽ പ്രസ്തുത ഉത്തരവിൽ ഈ യോഗത്തിനുള്ള ശക്തിയായ പ്രതിഷേധം രേഖപ്പെടുത്തുന്നതിനോടൊപ്പം ആയതു്ഉടനെ പിൻവലിക്കണമെന്നു ബഹുമാനപ്പെട്ട കേരളഗവർമെൻറിനോടു് അഭ്യർത്ഥിക്കുകയും ചെയ്യുന്നു'.

പ്രമേയങ്ങൾ യോഗം ഐകകണ്ഠ്യേന പാസ്സാക്കി. പ്രമേയങ്ങൾ ആവശ്യമായ സ്ഥാനങ്ങളിൽ എത്തിക്കുന്നതിനു ഭദ്രാസന സെക്രട്ടറി ഫാ. സി. സി. ഗീവറുഗീസിനെ ചുമതലപ്പെടുത്തുകയും ചെയ്തു.

അദ്ധ്യക്ഷൻ തിരുമേനിയുടെ ഉപസംഹാരപ്രസംഗാനന്തരം 5 മണിക്കു യോഗം സമംഗളം പര്യവസാനിച്ചു.

---

## സമുദായത്തിൻെറ ശുപാർശയോടെ വെല്ലൂർ മെഡിക്കൽ കോളജിൽ പ്രവേശനം ലഭിച്ചവർ

അന്നാ മത്തായി (എം. ബി. ബി. എസ്സ്), ലാലി ചെറിയാൻ (ബി. എസ്സ്സി. നേഴ്സിംഗ്), കെ. എം. അന്നമ്മ (നേഴ്സിംഗ്), കെ. ഇ. മേരിക്കുട്ടി (നേഴ്സിംഗ്), വൽസലാ വർഗീസ് (ലാബ. റെറക്നീഷൻ), പി. ററി. തോമസ് (ഫാർമസി).

## പൂർണ്ണശെമ്മാശുപട്ടം നൽകി

കമ്പഴ ശങ്കരത്തിൽ ഡീക്കൻ കെ. എം. യോഹന്നാനും, മാവേലിക്കര വഴവാടികററിയിൽ ഡീക്കൻ കെ. സി. ജോർജ്ജിനും ആഗസ്റ്റു് 14–ാം തീയതി ദേവലോകം അരമനചാപ്പലിൽവച്ചു്, പ. കാതോലിക്കാബാവാ തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ, യൂഹാനോൻ മാർ സേവേറിയോസ് തിരുമേനി പൂർണ്ണശെമ്മാശുപട്ടം നൽകിയിരിക്കുന്നു.

# "അപ്പം"

(ഫാദർ സി. സഖറിയാ, താബോർ ദയറാ, പത്തനാപുരം)

**"ഞങ്ങൾക്കു് ആവശ്യമുള്ള ആഹാരം ഞങ്ങൾക്കു തരേണമേ" എന്നല്ല, "ഞങ്ങൾക്കു് ആവശ്യമുള്ള അപ്പം തരേണമേ" എന്നാണു പ്രാർത്ഥിക്കേണ്ടതു്. സുദൃഢമായ ഐക്യത്തിൻെറ വിലയേറിയ സന്ദേശമത്രേ അപ്പം നമുക്കു നൽകുന്നതു്.**

'റൂഹാതമ്പുരാൻ' എന്ന ശീർഷകത്തിൽ ജൂൺ ലക്കത്തിൽ ചേർത്തിരുന്ന ലേഖനത്തിലെ 'അപ്പ'ത്തെ സംബന്ധിച്ചുള്ള ആശയം, പെന്തിക്കൊസ്തി പെരുനാളിനു ശേഷമുള്ള ഞായറാഴ്ചകളിലെ സുവിശേഷഭാഗങ്ങളുടെ വെളിച്ചത്തിൽ ഒന്നുകൂടെ വിശദമാക്കുകയെന്നുള്ളതു മാത്രമാണു് ഈ ലേഖനശകലത്തിൻെറ ലക്ഷ്യം. ഇസ്രായേൽമക്കളുടെ അമ്പതാം പെരുനാളിൽ സമർപ്പിക്കപ്പെട്ടുവന്ന അപ്പംകൊണ്ടുള്ള ഭോജനയാഗം യോജിപ്പിൻെറ ചിഹ്നമാണെന്നും ക്രിസ്തീയസഭയുടെ ഉൽഘാടനദിനമായ പെന്തിക്കൊസ്തിയിൽ (അമ്പതാം പെരുനാളിൽ) സഭയ്ക്കു സംഭവിച്ച ഐക്യത്തിൻെറയും യഥാസ്ഥാനീകരണത്തിൻെറയും ഒരു മുൻകുറിയായിരുന്നു അതെന്നുമാണു് മുൻ ലക്കത്തിൽ പ്രതിപാദിച്ചതു്. പെന്തിക്കൊസ്തിപ്പെരുനാളിനു ശേഷമുള്ള ഞായറാഴ്ചകളുടെ സുവിശേഷഭാഗങ്ങളിലുടനീളം പൊന്തിനില്ക്കുന്ന അപ്പത്തിൻെറ സന്ദേശം സഭയുടെ അവശ്യലക്ഷണങ്ങളിൽ ചിലതിലേക്കു വിരൽ ചൂണ്ടുന്നവയാണു്.

പെന്തിക്കൊസ്തിക്കുശേഷമുള്ള എന്നപേരിൽ പതിനൊന്നു ഞായറാഴ്ചകൾക്കുള്ള സുവിശേഷഭാഗങ്ങൾ വായനക്രമത്തിൽ ചേർത്തിട്ടുണ്ടു്. അവയിൽ ഭൂരിപക്ഷവും അപ്പത്തെ സംബന്ധിക്കുന്നവയാണു്. 'ഞാൻ ജീവൻെറ അപ്പമാകുന്നു' എന്നു തുടങ്ങുന്ന വിശുദ്ധ യോഹന്നാൻെറ സുവിശേഷം 6-ാം അദ്ധ്യായത്തിലെ ഭാഗങ്ങളും സുവിശേഷങ്ങളിൽ അഞ്ചപ്പംകൊണ്ടു് അയ്യായിരം പേരെയും നാലപ്പംകൊണ്ടു് ഏഴായിരംപേരെയും പോഷിപ്പിക്കുന്നതായി വിവരിക്കുന്ന ഭാഗങ്ങളുമാണു് അവ. കോരിന്ത്യർക്കുള്ള ഒന്നാംലേഖനം 10-ാം അദ്ധ്യായത്തിൽ ഒരേ അപ്പത്തിൻെറ അംശികളാകുന്നതിൽ അടങ്ങിയിരിക്കുന്ന ഐക്യത്തെ സംബന്ധിക്കുന്ന ഭാഗവും ഈ ദിവസങ്ങളിലെ ലേഖനഭാഗങ്ങളിൽ ഉൾപ്പെടുന്നുണ്ടു്. ഈ വായനകൾ എല്ലാം പിതാക്കന്മാർ ക്രമീകരിച്ചിരിക്കുന്നതു് അതാതു കാലഘട്ടത്തിൻെറ സന്ദേശങ്ങളിലേക്കു് സഭാമക്കളുടെ ശ്രദ്ധയെ ആകർഷിക്കുന്നതിനാണു്.

'ഒരപ്പത്തിൻെറ അംശികൾ' എന്ന ആശയം വളരെ ശ്രേഷ്ഠവും അർത്ഥസമ്പൂർണ്ണവുമാണു്. ഇതു് ഒരു സ്നേഹസദ്യയാണു്. ഒരുമിച്ചു ഭക്ഷിക്കുക, ഒരു പാത്രത്തിൽനിന്നും ഭക്ഷിക്കുക എന്നിവയെല്ലാം സ്നേഹത്തിൻെറ പ്രകടനങ്ങളാണു്. രണ്ടു പേർ തമ്മിലുള്ള സ്നേഹത്തിൻെറ പാരമ്യം വ്യക്തമാക്കുന്ന പ്രസ്താവനയ്ക്കു മകുടോദാഹരണമാണു് 'ഞങ്ങൾ ഒരു പാത്രത്തിൽ

ഭക്ഷിക്കുന്നവരാണു്" എന്നതു്. ഈ ആശയം തന്നെയാണു് 'നാം അനുഗ്രഹിക്കുന്ന അനുഗ്രഹ പാത്രം ക്രിസ്തുവിന്റെ ശരീരത്തിന്റെ കൂട്ടായ്മ യല്ലയോ' എന്നു് വിശുദ്ധ പൗലൂസ് ചോദി ക്കുന്നതിൽ അടങ്ങിയിരിക്കുന്നതും.

നമ്മുടെ സഭയിലെ വി. കുർബ്ബാനാനുഭ വം ഈ ആശയത്തെ വ്യക്തമാക്കുന്നതാണു്. ഒരപ്പത്തിൽനിന്നുമാണു് നാം ഭക്ഷിക്കുന്നതു്. ഒരു പാത്രത്തിൽനിന്നുമാണു് നാം അനുഭവിക്കു ന്നതും. ഇതു് സഭയിൽ ഉണ്ടായിരിക്കേണ്ട യോജിപ്പിനെയാണു് സൂചിപ്പിക്കുന്നതു്. ഈ യോജിപ്പു് രണ്ടു വിധത്തിലാണു്. സഭയാകു ന്ന ഏകശരീരത്തിനു് തലയാകുന്ന ക്രിസ്തുവി നോടുള്ള യോജിപ്പും, ശരീരത്തിലെ അവയ വങ്ങളാകുന്ന സഭാമക്കളുടെ ഇടയിൽ പരസ്പരം ഉണ്ടായിരിക്കേണ്ട യോജിപ്പും. പെന്തിക്കൊ സ്തിക്കു ശേഷമുള്ള 2–ാം ഞായറാഴ്ചയിലെ വി. കുർബ്ബാനയ്ക്കുള്ള വായനയിലും 7–ാം ഞായറാഴ്ചയിലെ സന്ധ്യയ്ക്കുള്ള വായന യിലും നമുക്കു ക്രിസ്തുവിനോടുണ്ടായിരിക്കേണ്ട യോജിപ്പും സ്നേഹവും പ്രത്യക്ഷമാകു ന്നുണ്ടു്. 'ഞാൻ വന്നിരിക്കുന്നതു് ഭൂമിയിൽ സമാധാനം വരുത്തുവാനാണെന്നു നി ങ്ങൾ വിചാരിക്കേണ്ടാ...എന്നെക്കാൾ അധി കം പിതാവിനെയോ മാതാവിനെയോ സ്നേഹി ക്കുന്നവൻ എനിക്കു ചേരുന്നവനല്ല..........' (മത്താ. 10: 34–38) 'എനിക്കനുകൂലിയല്ലാത്ത വൻ എനിക്കു വിരോധിയാകുന്നു; എന്നോടുകൂ ടി ചേർക്കാത്തവൻ ചിതറിക്കുന്നു' (മത്താ. 12: 30) സകലത്തിലും ഉപരിയായി ക്രിസ്തുവിനെ സ്നേഹിക്കണമെന്നും ശേഷമുള്ള സകലത്തെയും തനിക്കു വിധേയമാക്കി സ്നേഹി ക്കണമെന്നുമത്രേ ഇതിന്റെ സാരം.



പരസ്പരസ്നേഹമാണു് സഭാജീവിതത്തി ന്റെ അടിസ്ഥാനമെന്നു് കർത്താവുതന്നെ വ്യക്ത മാക്കിയിട്ടുണ്ടു്. 'നിങ്ങൾക്കു തമ്മിൽ തമ്മിൽ സ്നേഹമുണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാ രെന്നു് ലോകം അറിയും' (യോഹ. 13: 36); 'പുതിയോരു കല്പന ഞാൻ നിങ്ങൾക്കു തരുന്നു; നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിപ്പിൻ' (യോ ഹ. 13; 34) 'സഹോദരന്മാർ ഐക്യതയിൽ (In unity) വസിക്കുന്നതു് എത്ര നന്മയും എത്ര സൗന്ദര്യവുമാകുന്നു' (സങ്കീ. 133: 1) എന്നു് സ ങ്കീർത്തനക്കാരൻ പ്രസ്താവിക്കുന്നതു് സഭാംഗ ങ്ങളുടെ ഇടയിൽ നിലവിലിരിക്കേണ്ട ഒരുമന പ്പാടിനെ സൂചിപ്പിച്ചുകൊണ്ടാണു്. ഈ യോ ജിപ്പിനു ഭംഗം വരുത്തുന്നതു് ഗൗരവതമമായ കുററമായിട്ടത്രേ കർത്താവു് വിവക്ഷിക്കുന്നതു്. 'ഇടർച്ചകൾ വരേണ്ടതു് ആവശ്യം; എന്നാൽ ആരുമൂലം അതുണ്ടാകുന്നുവോ അവനു കഷ്ടം' എന്നു കർത്താവു കല്പിക്കുന്നതു ശ്രദ്ധേയമാണു്. പെന്തിക്കൊസ്തിക്കുശേഷമുള്ള 6–ാം ഞായറാഴ്ച യുടെ സന്ധ്യയ്ക്കുള്ള സുവിശേഷവായനയിൽ ഇതു വ്യക്തമാകുന്നു. 'ഈ ചെറിയവരിൽ ഒരു വനെ വിരുദ്ധനാക്കുന്നതിനെക്കാൾ അവനു ന

ല്ലതു് തന്റെ കഴുത്തിൽ കഴുതയുടെ തിരികല്ലു കെട്ടിത്തൂക്കി സമുദ്രത്തിൽ ചാടുന്നതാണു്' (ലൂ. 17: 1–3). സഹജീവിക്കു് ഇടർച്ചയ്ക്കു കാരണമാകുന്നവനു് കർത്താവു വിധിക്കുന്ന ശിക്ഷ എത്ര ഭയങ്കരമാണെന്നു് നാം ചിന്തിക്കാറില്ല. ഇടർച്ച വരുത്തുന്നവനെ സമുദ്രത്തിൽ എറിഞ്ഞുകളവാനല്ല കർത്താവു കല്പിക്കുന്നതു്. ഒരുപക്ഷേ അവൻ സമുദ്രനിരപ്പിൽ പൊങ്ങിവന്നു് രക്ഷപ്പെടുവാൻ സാദ്ധ്യതയുണ്ടു്. ഭാരമേറിയ കഴുതത്തിരികല്ലു് കഴുത്തിൽ തൂക്കിക്കൊണ്ടു് സമുദ്രത്തിൽ ചാടാനാണു്. ഒരു കാരണവശാലും മനുഷ്യവാസമുള്ള ലോകത്തു് വന്നുചേരാത്തവണ്ണം ആഴത്തിൽതന്നെ കിടന്നു് അവൻ മരിക്കയാണല്ലോ ഫലം. എത്ര ഭയങ്കരം! നമ്മിൽ എത്രയോ പേർ ഈ ശിക്ഷയ്ക്കു് അർഹരാണെന്നു് നാം ചിന്തിക്കാറുണ്ടോ? അപവാദവ്യവസായം നടത്തുന്നതും വഴക്കുണ്ടാക്കുന്നതും ചിലർക്കു വിനോദമാണു്. അവർ യഥാർത്ഥത്തിൽ മനുഷ്യരല്ല, പിശാചുക്കളത്രേ. പിശാചിന്റെ പര്യായങ്ങളിൽ ഒന്നാണു് 'ആകൽക്കറുസാ'. ഈ സുറിയാനിവാക്കിന്റെ അർത്ഥം വഴക്കു തിന്നുന്നവൻ—കലഹം ഭക്ഷണമായിട്ടുള്ളവൻ– എന്നാണു്. 'എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നതാണു് എന്റെ ഭക്ഷണവും പാനീയവും' എന്നു കർത്താവു തന്നെക്കുറിച്ചു പ്രസ്താവിക്കുന്നു. എന്നാൽ പിശാചിന്റെ ഭക്ഷണം മനുഷ്യർക്കു് ഇടർച്ചവരുത്തുകയും വഴക്കുണ്ടാക്കുകയും ചെയ്യുക എന്നതാണു്. തന്നെ കൊല്ലുവാനാഗ്രഹിച്ച യഹൂദന്മാരെപ്പററി 'നിങ്ങൾ ആകൽക്കറുസാ എന്ന പിതാവിന്റെ മക്കളാകുന്നു, അവൻ ആദിമുതലേ കൊലപാതകനാകുന്നു' (യോഹ. 8: 44) എന്നു കർത്താവുതന്നെ കല്പിക്കുന്നു. ന്യായവിധി ദിവസത്തിൽ ആകൽക്കറുസായിക്കും അവന്റെ സൈന്യങ്ങൾക്കും ലഭിക്കുന്ന ശിക്ഷയാണു് സഹോദരങ്ങളുടെ ഇടയിൽ ഇടർച്ചയുണ്ടാക്കുന്നവർക്കും സിദ്ധിക്കുന്നതു്. യഹോവ വെറുക്കുന്ന ആറു കാര്യങ്ങളുടെ പട്ടികയിൽ 'സഹോദരങ്ങളുടെ ഇടയിൽ വഴക്കുണ്ടാക്കുന്നവനെയും' ('സദൃശ്യ. 6: 19) ജ്ഞാനിയായ ശലോമോൻ ഉൾപ്പെടുത്തിയിട്ടുണ്ടല്ലോ.

അപ്പം നിർമ്മിക്കപ്പെടുന്നതു് ധാന്യങ്ങളിൽനിന്നാണു്. ധാന്യം കതിരിലും കളപ്പുരയിലും ഇരിക്കുമ്പോൾ പരസ്പരം വേർപ്പെട്ടവയാണു്. പക്ഷേ അപ്പമായിക്കഴിഞ്ഞാൽ (പ്രത്യേകിച്ചു പുളിപ്പുള്ള അപ്പം) ധാന്യങ്ങളുടെ ഒരു സംയോജനം അതിൽ ദൃശ്യമാണു്. വീണ്ടും ധാന്യങ്ങളായി വേർതിരിക്കുവാൻ പാടില്ലാത്ത ഒരു ഐക്യമാണു് അപ്പത്തിൽ പ്രത്യക്ഷമാകുന്നതു്. ഇതുപോലെയുള്ള യോജിപ്പാണു് സഭയിൽ ഉണ്ടായിരിക്കണമെന്നു കർത്താവു് ആഗ്രഹിക്കുന്നതു്. സഭാംഗങ്ങൾ ഈ രഹസ്യം അറിഞ്ഞിരുന്നാൽ കുടുംബങ്ങളിലും ഇടവകകളിലും സഭാതലത്തിലും ഭിന്നതകൾ വരാതിരിപ്പാൻ അവർ സൂക്ഷിച്ചുകൊള്ളും.

യോജിപ്പിന്റെ ചിഹ്നമായ അപ്പം വളരെ അർത്ഥവ്യാപ്തിയുള്ള ഒരു നാമമാണു്. ദൈവത്തിന്റെ നല്ല ദാനമാണു് പരിശുദ്ധാത്മാവു്. മനുഷ്യർക്കു് ആവശ്യമുള്ള സകലവും പ്രദാനം ചെയ്യുവാൻ കഴിവുള്ളവനാണു് പരിശുദ്ധ റൂഹാ. അതുപോലെ മനുഷ്യന്റെ ശാരീരികവും മാനസികവും ആത്മികവുമായ ആവശ്യങ്ങളെ ഉൾക്കൊള്ളിക്കുന്ന ഒരർത്ഥമാണു് അപ്പം എന്ന പദത്തിനുള്ളതു്. ആഹാരമെന്നുള്ളതിന്റെ ഒരു പര്യായമായിട്ടല്ല അപ്പമെന്ന പദം ഉപയോഗിക്കേണ്ടതു്. കർത്താവു പഠിപ്പിച്ച പ്രാർത്ഥനയിൽ 'ഞങ്ങൾക്കു് ആവശ്യമുള്ള അപ്പം ഇന്നും ഞങ്ങൾക്കു തരേണമേ' എന്നു ചേർത്തിരിക്കുന്നു. സുറിയാനിയിൽ 'ലഹമോ' എന്നും ഇംഗ്ലീഷിൽ 'ബ്രഡ്' എന്നും ഉള്ള പദങ്ങൾകൊണ്ടു് ഉദ്ദേശിക്കുന്നതു് അപ്പം എന്നുതന്നെയാണു്. കേവലം ശരീരപോഷണത്തിനുള്ള ഭക്ഷണമാണു് ഇ പ്രാർത്ഥനയിൽ അപേക്ഷിക്കുന്നതെന്നു ചിന്തിച്ചു് 'ഞങ്ങൾക്കു് ആവശ്യമുള്ള ആഹാരം ഇന്നു ഞങ്ങൾക്കു തരേണമെ' എന്നു ചിലർ പ്രാർത്ഥിക്കുന്നുണ്ടു്. അതു ശരിയായ പ്രയോഗമല്ല. മൂലത്തിലുള്ള പദത്തിന്റെ തർജ്ജിമ അപ്പം എന്നു തന്നെ ആയിരിക്കെ ആഹാരം എന്നു് വ്യാഖ്യാനിച്ചു ചൊല്ലേണ്ട ആവശ്യമില്ലതന്നെ.

പെന്തിക്കൊസ്തിനാളിൽ ഉണ്ടായ ഐക്യം സഭയിൽ നിലനിർത്തുക എന്നതാണു് സഭാംഗങ്ങളുടെ കടമ. അപ്പത്തിന്റെ സന്ദേശം ഇതുതന്നെയാണു്. 'സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ; അവർ ദൈവത്തിന്റെ പുത്രന്മാർ എന്നു വിളിക്കപ്പെടും'. സ്നേഹം, ഐക്യം, സമാധാനം ഇവ ലോകത്തിൽ വളരുവാൻ ക്രിസ്ത്യാനികൾ പ്രയത്നിക്കേണ്ടതു് അത്യാവശ്യമത്രേ.

—0—

# സ്ത്രീ

പുരുഷൻ സ്ത്രീയുടെ തലയാകുന്നു എന്ന സത്യം സ്ത്രീവർഗ്ഗം ഒരിക്കലും വിസ്മരിക്കരുതു്. കീഴ്പ്പെടുത്തുവാനോ നിയന്ത്രിക്കുവാനോ അല്ല, കീഴ്പ്പെടുവാനും നിയന്ത്രിക്കപ്പെടുവാനുമാണു് അഭിലഷിക്കേണ്ടതു്. ധാർമ്മികമൂല്യങ്ങളും ആത്മീയശക്തിയും പുരുഷനു പകർന്നു കൊടുക്കേണ്ട കലവറയാണു് സ്ത്രീ.

(മിസ്സു് തങ്കമ്മമാത്തൻ, ചാലക്കുഴി)

ദൈവം സ്ത്രീയെ സൃഷ്ടിച്ചതിന്റെ ഉദ്ദേശമെന്തായിരുന്നു? ആ ഉദ്ദേശ്യം അവൾ നിറവേററിയോ? എങ്കിൽ അതു് ഏതു വിധത്തിൽ? അതിന്റെ പരിണിതഫലമെന്തായിരുന്നു? യഹോവയായ ദൈവം മനുഷ്യനെ കൂട്ടിക്കൊണ്ടു പോയി ഏദൻതോട്ടത്തിൽ വേലചെയ്യുന്നതിനും അതിനെ സൂക്ഷിക്കുന്നതിനും വേണ്ടി ആക്കി. എന്നിട്ടു് അവനൊരു നിർദ്ദേശവും കൊടുത്തു. 'നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിൽനിന്നും ഫലം പറിച്ചുതിന്നുന്ന നാളിൽ നീ മരിക്കും'. മനുഷ്യവർഗ്ഗം അദ്ധ്വാനിച്ചു ജീവിക്കണം എന്നു് ദൈവം കണ്ടിരുന്നു. അങ്ങനെ അദ്ധ്വാനജീവിതത്തിൽ, ആദ്യമൊക്കെ സന്തോഷവും സംതൃപ്തിയും ദർശിച്ചിരുന്ന മനുഷ്യനു്, ആദ്യപാപത്തിന്റെ ഫലമായി അവന്റെ സമാധാനജീവിതം എന്നെന്നേക്കുമായി നഷ്ടപ്പെട്ടു. അതിനു കാരണമാരു്?

ദൈവം സ്ത്രീയെ മനുഷ്യനു് തുണയ്ക്കായി സൃഷ്ടിച്ചു. മനുഷ്യനിൽനിന്നും സൃഷ്ടിച്ചതുകൊണ്ടു് അവർ ഒരു ദേഹമായിത്തീർന്നു. മനുഷ്യദൃഷ്ട്യാ അവർ രണ്ടു ശരീരവും രണ്ടു് ആത്മാക്കളും ആണെന്നു മനസ്സിലാകുന്നു. ആത്മികമായി വിവക്ഷിക്കുമ്പോൾ അവർ ഇരുവരും ഒരു ദേഹിയാകുന്നു. അതാണു് വിവാഹക്കൂദാശയിൽ പട്ടക്കാർ ചൂണ്ടിക്കാണിക്കുന്നതു്. ഈ നിലയിൽ സ്ത്രീ (ഹവ്വാ) അവളുടെ ധർമ്മം നിറവേററിയോ? പാപത്തിലേക്കും ദോഷത്തിലേക്കും തുണനില്ക്കാനും വലിച്ചുകൊണ്ടുപോകാനും അവളെ ദൈവം ഉദ്ദേശിച്ചിരുന്നുവോ? നിശ്ചയമായും ദൈവം ഉദ്ദേശിച്ചിരുന്നില്ല. പക്ഷേ സ്ത്രീ ആദിമുതൽ അവളുടെ ധർമ്മത്തിൽനിന്നും വ്യതിചലിച്ചു. പാമ്പിന്റെ (പിശാചിന്റെ) പിടിയിൽ അവൾ വീണു് അഹങ്കരിച്ചു. ദൈവത്തെപ്പോലെയാകാൻ കാംക്ഷിച്ചു (ഉല്പ. 3:6) അവൾ ഫലം പറിച്ചുതിന്നു; ഭർത്താവിനും കൊടുത്തു. പുറമേയുള്ള കാര്യങ്ങളാണു് അവളെ കൂടുതൽ ആകർഷിച്ചതു്. വൃക്ഷഫലം തിന്മാൻ നല്ലതും കാണ്മാൻ ഭംഗിയുള്ളതും, ജ്ഞാനം പ്രാപിപ്പാൻ കാമ്യവും എന്നു സ്ത്രീ കണ്ടു എന്നു വേദഭാഗം പറയുന്നു. അവളുടെ നാക്കിനു രുചി, കണ്ണിനു കൗതുകം, ബുദ്ധിക്കു പ്രകാശം ഇവ മൂന്നും അവൾ അതിൽ കണ്ടു. അവൾ ഫലം പറിച്ചുതിന്നു. അവൾക്കു ലഭിക്കുന്ന സവിശേഷതകൾ അവളുടെ ഭർത്താവിനും കൊടുക്കണമെന്നുള്ള ആഗ്രഹത്തോടെ അവൾ ഫലം ആദാമിനും കൊടുത്തു. അവളുടെ ധർമ്മം അവൾ നിറവേററി. പക്ഷേ അവൾ തുണയായിരിക്കുന്ന ആളിനു് സമ്മാനാർഹമായ നിലയിലോ, ശിക്ഷാർഹമായ നിലയിലോ സഹായിച്ചതു് എന്ന ചോദ്യം ഉദിക്കുന്നു. ശിക്ഷാർഹമെന്നു വേദഭാഗം തെളിയിക്കുന്നു (ഉല്പത്തി 3: 7–21). ഇതു് എത്ര സങ്കടകരം! ഇന്നും സ്ത്രീ, ഏദൻതോട്ടത്തിൽ നടന്ന കഥ ആവർത്തിക്കുന്നില്ലയോ? നമ്മുടെ കുടുംബിനികൾ ലൌകിക ആഡംബരങ്ങളിലും ശാസ്ത്രീയ ഉന്നമനത്തിലും ജഡികസന്തോഷങ്ങളിലും അഭിലാഷങ്ങളിലും അപാരമായി ആകർഷിക്കപ്പെട്ടിട്ടു് അവരുടെ ഭർത്താക്കന്മാരെയുംകൂടെ അതിലേക്കു വലിച്ചിഴച്ചു് ഇരുവരുടെയും കുടുംബജീവിതം താറുമാറാക്കുന്ന അനേകം ഉദാഹരണങ്ങൾക്കു നാം ഓരോരുത്തരും ദൃക്ക്സാക്ഷികളത്രേ. ഇതു പിൻതലമുറയെയും ബാധിക്കുന്നു. ഇതിനു കാരണം ഓരോ സ്ത്രീയും കണ്ടുപിടിക്കേണ്ടിയിരിക്കുന്നു. ലോകത്തിൽനിന്നും മാറി സന്യാസജീവിതം എല്ലാവർക്കും ഒരുപോലെ സാദ്ധ്യമല്ല. എന്നാൽ ഒരു കാര്യം സാദ്ധ്യമാണു്. മതവിശ്വാസം ഉറപ്പുവരുത്തുക, സദാചാരനിഷ്ഠകൾക്കു പ്രഥമസ്ഥാനം കൊടുക്കുക, വേദപുസ്തകപാരായണം പ്രാർത്ഥന മുതലായവയ്ക്കു പ്രഥമഗണന കൊടുത്തു് തന്റെ കുടുംബനാഥനെ സമാധാനകരവും പരിപാവനവുമായ പാന്ഥാവിലേക്കു നയിക്കുന്നതിനു തുണയായിരിക്കുക ഇവയാണു് സ്ത്രീയുടെ ധർമ്മം. അ

# കുടുംബജീവിതം ഭദ്രമായിരുന്നെങ്കിൽ!

(ഡീക്കൻ ജോർജ്ജ്കോശി)

ലോകം കൂടുതൽ അന്ധകാരത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കയാണ്. അറബിപ്രദേശങ്ങളിലും കംബോഡിയായിലും വിയററ്നാമിലും ഇടക്കിടെ മുഴങ്ങികേരംക്കുന്ന ഭീകരശബ്ദങ്ങരം അതാണു തെളിയിക്കുന്നതു്. ഭാരതത്തിലെ ഭീവണ്ടിയും അഹമ്മദ്ബാദും താനായും നമ്മോടു പറയുന്നതും അതുതന്നെയാണ്. എന്തിന ദൂരെ പോകുന്നു. ഈ കൊച്ചു കേരളത്തിലെ പുല്പള്ളിയും മട്ടന്നൂരും തലശ്ശേരിയും കൊടുങ്ങല്ലൂരും നമ്മോടു അറിയിക്കുന്നതു പൊതുവേയുള്ള അസ്വസ്ഥതയേയും അസ്സമാധാനത്തേയുമത്രേ. പാശ്ചാത്യനാടുകളിൽ ആരംഭിച്ച ലോകമാകെ പടർന്നുകൊണ്ടിരിക്കുന്ന ഹിപ്പീസം ബീററിൽസും ഭാരതത്തിലെ നക്സൽബാരികളും സം

---

ങ്ങനെ മാതൃകാകുടുംബം സൃഷ്ടിക്കുക. കുഞ്ഞുങ്ങളെ നേർപാതയിൽ നടത്തുന്നതിനു സഹായിക്കുക. എന്നാൽ ലോകം പാടേ മറിഞ്ഞുതിരിയുന്ന ഈ യുഗത്തിൽ സ്ത്രീക്കു് അവളുടെ ധർമ്മം എന്തെന്നു തിരിച്ചറിവാനുള്ള കഴിവു് ഇല്ലെന്നാണ് തോന്നിപ്പോകുന്നതു്! ഇന്നു സാമൂഹ്യജീവി എന്ന നിലയിൽ സ്ത്രീ ഭർത്താവിൻെറ സമമായും അഥവാ ഒരു പടി ഉയന്ന നിലയിലും കാണപ്പെട്ടേക്കാം. എല്ലാ മണ്ഡലങ്ങളിലും സ്ത്രീകരം പുരുഷന്മാരോടു കിടപിടിക്കത്തക്കനില സ്വീകരിക്കുന്നുണ്ടെന്നു കാണാം. എന്നാൽ നൈരാശ്യത്തിനു് അധീനരാകുന്ന നിലയിൽ സ്ത്രീവർഗ്ഗം താണിട്ടുണ്ടു് എന്നതാണു പരമാത്ഥം. ഈ യുഗത്തിൽ കുതിച്ചു ചന്ദ്രനിൽ ചെന്നെത്താൻ ആവേശമുള്ള വനിതകരം അനവധിയാണ്. ഉന്മേഷം, ആവേശം, ഗവേഷണത്തിനുള്ള പ്രവണത മുതലായവയിലും വനിതകരം പുരുഷന്മാരെക്കാരം ഒട്ടും പിന്നോക്കമല്ല. സമത്വം കഴിഞ്ഞു് അല്പം മുമ്പോട്ടുമാണല്ലൊ നില കൊള്ളുന്നതു്.

പാപത്താൽ പങ്കിലമായ ലോകത്തെ രക്ഷിച്ചേ മതിയാവൂ എന്നു നിശ്ചയിച്ചു്, തൻെറ ഏകജാതനെ അയച്ച സർവ്വവല്ലഭനായ ദൈവം, അതിനു് ഉപകരണമായി എടുത്തതു് സ്ത്രീവർഗ്ഗത്തിൽനിന്നും ഒരാളെത്തന്നെയാണ്. സ്ത്രീയുടെ കുററവും മാലിന്യവും മാററുന്നതിനു ലോകരക്ഷിതാവിനെപ്പെററ അമ്മയെ നമ്മുക്കു സ്രഷ്ടാവു തന്നെ മാതൃകയായി തന്നിട്ടുണ്ടു്. വി. ലൂക്കോസ് 1: 1–38 വരെയുള്ള വാക്യത്തിൽ വചനിപ്പിൻെറ ഭാഗം നാം വായിക്കുന്നു. എന്തൊരു അതിശയം! സ്ത്രീവർഗ്ഗം വി: അമ്മയിൽക്കൂടെ വാനോളം ഉയർത്തപ്പെട്ടു. ലോകത്തിനു രക്ഷ നേടുന്നതിനു് ഉപാധിയായിത്തീർന്ന ആ അമ്മയുടെ വിശേഷഗുണങ്ങരം വിനയം; വിശുദ്ധി, സ്നേഹം മുതലായ (ഗലാ. 5:22–24) വിശിഷ്ടഗുണങ്ങരം ഉള്ളവരായി സ്ത്രീവർഗ്ഗം ഉയത്തപ്പെടണം. അതിനു ഗലാത്യർ 5: 19--21–ൽ പറയുന്ന ദുന്നടപ്പു്, അശുദ്ധി, ദുഷ്കാമം, വിഗ്രഹാരാധന മുതലായ ജഡത്തിൻെറ പ്രവൃത്തികളെ ക്രൂശിക്കണം. എന്നാൽ മാത്രമേ നമ്മുടെ സ്ത്രീധമ്മം നിവത്തിക്കപ്പെടുകയും, സ്ത്രീകരം ഉദ്ധരിക്കപ്പെടുകയും, ഭാവിതലമുറ ഇങ്ങനെയുള്ളവരുടെ മാതൃകയിൽ മുന്നോട്ടുവളരുവാൻ സാദ്ധ്യമാവുകയുമുള്ളു. സ്ത്രീക്കു് വീഴുന്നതിനുള്ള സാഹചര്യങ്ങരം ധാരാളം ഉണ്ടു്. പലപ്പോഴും അവരം വീണെന്നു വരാം. പക്ഷേ മറിയം മഗ്ദലനയെപ്പോലെ കർത്താവിനെ കണ്ടു് പാപപരിഹാരം വരുത്തി ധൈര്യമായി മുമ്പോട്ടുപോകണം. കർത്താവിൻെറ മുന്തിരിത്തോപ്പിൽ സ്ത്രീ തൻെറ ഭർത്താവിനോടുകൂടി ക്രിസ്തീയധമ്മം ആചരിക്കുമ്പോരം മാത്രമേ ഏദൻകഥ ആവത്തിക്കപ്പെടാതെ സാക്ഷാൽ ദൈവോദ്ദേശം നിറവേറുകയുള്ളു. അതിനുവേണ്ടി സ്ത്രീകരം പരിശ്രമിക്കേണ്ടിയിരിക്കുന്നു. സ്നേഹത്തിൻെറയും ക്ഷമയുടെയും മാർഗ്ഗമാണ് സ്ത്രീകരം സ്വീകരിക്കേണ്ടതു്. പുരുഷൻ സ്ത്രീയുടെ തലയാകുന്നു എന്ന സത്യം സ്ത്രീവർഗ്ഗം ഒരിക്കലും വിസ്മരിക്കരുതു്. കീഴ്പ്പെടുത്തുവാനോ നിയന്ത്രിക്കുവാനോ അല്ല, കീഴ്പ്പെടുവാനും നിയന്ത്രിക്കപ്പെടുവാനുമാണ് അഭിലഷിക്കേണ്ടതു്. ചുരുക്കത്തിൽ ധാമ്മികമൂല്യങ്ങളും ആത്മികശക്തിയും പുരുഷനു പകന്നുകൊടുക്കേണ്ട കലവറയായിട്ടാണ് സ്ത്രീയെ ദൈവം ഉദ്ദേശിച്ചിരിക്കുന്നതു്. എന്നാൽ ഇന്നത്തെ സ്ത്രീകരം ഈ ഉദ്ദേശ്യം എത്രമാത്രം നിറവേററുന്നു എന്നു നാം ചിന്തിക്കേണ്ടിയിരിക്കുന്നു.

---

സ്ക്കാരജീവികറംക്ക് ഒരു തലവേദനയായി തീർന്നിരിക്കയാണ്. മനുഷ്യമനസ്സ് സങ്കീർണ്ണവും സംഘട്ടനാത്മകവുമായ നൂറായിരം നൂലാമാലകളാൽ കുരുങ്ങിക്കഴിയുന്നു. നൂററാണ്ടുകളായി മാനവജാതിയെ നിലനിർത്തിക്കൊണ്ടു പോരുന്ന പാവനമൂല്യങ്ങളും ധാർമ്മികനിയമങ്ങളും പഴഞ്ചരക്കുകളായി മാറിക്കൊണ്ടിരിക്കുന്ന കാഴ്ചകളാണ് എവിടെയും കാണുന്നതു്.

ലോകത്തിൻെറ ഇന്നത്തെ ഈ പോക്കുകണ്ടു ദുഃഖിക്കുന്നവർ ദൈവവിശ്വാസികറം മാത്രമല്ലല്ലോ. ഇന്നിൻെറ അസ്വസ്ഥതകളിൽനിന്നും പ്രശ്നങ്ങളിൽനിന്നും അന്ധകാരത്തിൽനിന്നും ലോകത്തിനു്—മനുഷ്യനു്—എങ്ങനെ മുക്തി ലഭിക്കും? നേതാക്കളെല്ലാം തല പുകഞ്ഞു ആലോചിക്കയാണ്. ശാന്തമായും സമാധാനമായും സന്തോഷമായും അടുത്ത തലമുറയെങ്കിലും കഴിഞ്ഞുകൂടണമെങ്കിൽ എന്താണു ചെയ്യേണ്ടതു്? ഏററം കരണീയമായിട്ടുള്ളതു് കുടുംബജീവിതത്തിൻെറ പാവനതയും പരിശുദ്ധിയുമുയർത്തുകയത്രേ. അടുത്ത സമയത്തു് ഒരു മാസികയിൽ ഇപ്രകാരം എഴുതിയിരുന്നു. 'റോക്കററുകറംകത്തുകയും ആററംബോംബുകറം പരീക്ഷണാർത്ഥം പൊട്ടുകയും ചെയ്യുന്നു. എന്നാൽ അന്ധകാരം കൂടുതൽ കൂടുതൽ വ്യാപിക്കുന്നു. ഈ അന്ധകാരത്തിൽനിന്നു മോചനം ലഭിക്കുവാൻ ഒരേയൊരു മാർഗ്ഗം 'കുടുംബം' എന്ന ദീപത്തെ പ്രകാശിപ്പിക്കുക. സമീപകാലസംഭവങ്ങറം അമേരിക്കയെ പഠിപ്പിച്ച പാഠമിതത്രെ.' കുടുംബജീവിതത്തിൻെറ ശ്രേഷ്ഠതയും വിശുദ്ധിയും വീണ്ടെടുക്കേണ്ട കാലം അതിക്രമിച്ചിരിക്കയാണ്.

ന്യൂയോർക്കുപട്ടണത്തിൽ നടന്ന വളരെ രസകരമായ ഒരു സർവ്വേയേക്കുറിച്ച 'Times of India' യുടെ ഏതാനും മാസങ്ങറംക്കു മുമ്പുള്ള ഒരു ഞായറാഴ്ചപ്പതിപ്പിൽ വായിക്കുകയുണ്ടായി. ആ പട്ടണവാസികളായിരുന്ന രണ്ടു പേരുടെ പിൻഗാമികളുടെ ജീവിതത്തെക്കുറിച്ചുള്ളകണക്കുകളാണ്ആ സർവ്വേ വെളിപ്പെടുത്തുന്നതു്. അധാർമ്മികനായ ഒരുവനു് 1026 അനന്തരഗാമികളുണ്ടായിരുന്നു. അവരിൽ 300 പേർ പ്രായപൂർത്തിയാകുന്നതിനുമുമ്പു് മൺ മറഞ്ഞു. 13—ാമത്തെ വയസ്സുമുതൽ 100 പേർ നിർഗ്ഗുണപാഠശാലകളിലാണു വളർന്നതു്. 190 സ്ത്രീകറം ധാർമ്മിമൂല്യങ്ങറം ള കാററിൽ പറത്തി 'കണ്ടമാനം' ജീവിച്ചു. ശേഷിച്ചവരിൽ 100 ആളുകറം മുക്കുടിയന്മാരായിരുന്നു. ഇവർമൂലം ന്യൂയോർക്ക്സ്റ്റെയിററിനു് 9 ലക്ഷം രൂപയുടെ നഷ്ടമാണുണ്ടായതു്.

ജീവിതവിശുദ്ധിയും ഈശ്വരവിശ്വാസവുമുള്ള മറെറാരു പൗരനു് 729 പിൻഗാമികളുണ്ടായിരുന്നു. ഇവരിൽ 300 പേർ വൈദികരും മിഷ്യനറിമാരുമായി. ഉന്നതവിദ്യാഭ്യാസത്തിനു ശേഷം കോളേജ് പ്രൊഫസ്സറന്മാരായവർ 66 പേരായിരുന്നു. 13 പേർ ആദർശധീരരായ രാഷ്ട്രീയ നേതാക്കളായി. ഒരാറം അമേരിക്കയുടെ വൈസ്പ്രസിഡണ്ടുസ്ഥാനത്തെത്തി. ഒരുവൻെറ അനന്തരഗാമികറംക്കുവേണ്ടി 9 ലക്ഷം രൂപയോളം സ്റ്റെയിററിനു നഷ്ടപ്പെട്ടപ്പോറം ഒരു നല്ല പൗരൻെറ അനന്തരഗാമികറംമൂലം ആ നാടിനും അങ്ങനെ ലോകത്തിനും ഉണ്ടായ പ്രയോജനം എന്തുമാത്രം!

ഇന്നു് കലാലയങ്ങളിലും മററും കടന്നുകൂടിയിട്ടുള്ള സമരങ്ങറംക്കു നേതൃത്വം നൽകുന്നവരിൽ അധികവും ശിഥില കുടുംബങ്ങളിൽനിന്നു വരുന്ന വിദ്യാർത്ഥികളാണെന്നുള്ളതു് ഒരു സത്യമത്രെ. 14 പേരെ ക്രൂരമായി വെടിവച്ചു കൊലപ്പെടുത്തിയ ചാറൽസ് വിററ്മാൻെറ മാതാപിതാക്കറം സകലസമയവും ശണ്ഠയിൽ കഴിഞ്ഞുകൂടിയിരുന്നു. പ്രസിദ്ധ ചിന്തകനായ ബർനാർഡ് ഷായെ ഒരു നാസ്തികനാക്കിയതു് അദ്ദേഹത്തിൻെറ കുടുംബജീവിതമായിരുന്നു.

ആററംബോംബും അതുപോലെയുള്ള നശീകരണഉപകരണങ്ങറം സൃഷ്ടിക്കുന്നവരെയും കാറം വളരെ ശ്രദ്ധാലുക്കളായിരിക്കേണ്ടതു മാതാപിതാക്കളാണ്. നല്ല ഭവനത്തിൽ വളർത്തപ്പെട്ടവൻെറ കരങ്ങളിൽ അണുബോംബുകറം ഇരുന്നാലും അതുമൂലം ആർക്കും അപകടം പിണയുകയില്ല. ഭവനത്തിലെ സ്വാധീനം ഓരോ ശിശുവിലും വളരെയധികം പരിവർത്തനം വരുത്തുന്നതാണ്. എന്തിനു്, ഒരു വളർത്തുപട്ടി—അതു ചെന്നായ്വർഗ്ഗത്തിൽപെട്ടതെങ്കിലും ഭവനത്തിൽ വളരുന്നതുനിമിത്തം സ്നേഹിക്കുവാനും വിശ്വസിക്കുവാനും കൊള്ളുന്ന ഒന്നായിത്തീരുന്നു.

കുടുംബജീവിതത്തിൻെറ പാവനതയെ ഉയർത്തുകയെന്നുള്ളതു് ഇന്നു് ഏററവും ആവശ്യമായിരിക്കുന്ന ഒന്നത്രേ. ഈ സത്യം മനസ്സിലാക്കി മാതാപിതാക്കറം വേണ്ടതുപോലെ പ്രവർത്തിക്കുമെങ്കിൽ ഇന്നത്തെ അസ്വസ്ഥതകളിൽനിന്നും അല്പമെങ്കിലും മോചനം ലോകത്തിനു ലഭിക്കുമായിരുന്നു.

# സന്യാസിശ്രേഷ്ഠനായ മാർ അന്തോനിയോസ് (തുടർച്ച)

## ഓയാറിലെ ശത്രു, സത്യവിശ്വാസത്തിനു വേണ്ടിയുള്ള പോരാട്ടം

(ഫാദർ പി. വി. ജോസഫ് എം. ഏ., എറണാകുളം)

### ഓയാറിലെ ശത്രു

'അന്തോനിയോസേ, നീ വെളിയിലിറങ്ങിച്ചെന്നു മുകളിലേക്കു നോക്കുക'. ഒരു ശബ്ദം ചെവികളിൽ മുഴങ്ങി. മുമ്പു കേട്ടിട്ടുള്ള ശബ്ദം തന്നെ. അന്തോനിയോസ് രാത്രി ജാഗരണം ചെയ്തുകൊണ്ടിരിക്കയായിരുന്നു. അദ്ദേഹം അനുസരിച്ചു. അദ്ദേഹം ആകാശത്തിലേക്കു ദൃഷ്ടിയുയർത്തിയപ്പോൾ കണ്ടതു് മേഘങ്ങളോളം എത്തുന്ന അതികായനായ ഒരു ഭയങ്കര സത്വത്തെയാണ്. ചിറകുകളുള്ളവരെപ്പോലെ പറന്നുയരുന്ന മനുഷ്യരെയും. ആ ഭീകരൻ തന്റെ ബാഹുദ്വയങ്ങൾ വീശി മാർഗ്ഗനിരോധം ചെയ്കയാണ്. അവന്റെ പിടിയിൽപെട്ടവർ അനേകർ. എന്നാൽ അവനു കീഴ്പ്പെടാതെ ഉയരത്തിലേക്കു പറന്നുയരുന്നവരും കുറവല്ല. അതിൽ അവൻ പല്ലുകടിച്ചമർഷപ്പെടുന്നുണ്ടു്. കീഴ്പ്പെട്ടവരെപററി സന്തോഷവും.

'നീ കാണുന്നതെന്തെന്നു നീ മനസ്സിലാക്കുന്നുണ്ടോ?' ആ ശബ്ദം പിന്നെയും കേട്ടു. അദ്ദേഹത്തിന്റെ ധാരണാശക്തി തുറക്കപ്പെട്ടു. ആത്മാക്കളുടെ കടന്നുപോക്കാണ് എന്നു മനസ്സിലാക്കാൻ പ്രയാസമുണ്ടായില്ല. വായുവിലൂടെ തനിക്കുണ്ടായ പ്രയാണവും അദ്ദേഹത്തിനു് ഓർമ്മവന്നു. ആ ഭീമകായൻ വിശ്വാസികളുടെ ആത്മാക്കളെപററി അസൂയപ്പെടുന്ന ശത്രു (സാത്താൻ) ആണ്. അവന്റെ പിടിയിൽപെട്ടവർ അവനോടു ശരിക്കും കണക്കു പറഞ്ഞേ പററൂ. കീഴ്പ്പെടാതിരുന്നവർ സത്യമാനസാന്തരത്താൽ ആത്മാവിനെ പവിത്രീകരിച്ചവരത്രേ. 'ലംഘനം ക്ഷമിച്ചും പാപം മറച്ചും കിട്ടിയവൻ ഭാഗ്യവാൻ' (സങ്കീ. 32: 1) എന്ന സങ്കീർത്തനഗാനശകലം സ്മൃതിപഥത്തിലുയന്നു. അദ്ദേഹത്തിന്റെ ചിന്താപതംഗം ചിറകുയർത്തുകയായി:— ഇഹലോകജീവിതാനന്തരം നിത്യതയുടെ ഭാഗ്യതലത്തിൽ എത്തുന്നതിനു് എത്ര വളരെ ആയാസപ്പെടേണ്ടിയിരിക്കുന്നു. പിമ്പിലുള്ളവയെ മറന്നും മുമ്പിലുള്ളതിനായി ആഞ്ഞും ഓടുകതന്നെവേണം പരമവിളിയുടെ വിരുതു നേടുവാൻ. ഒരു കൈകൊണ്ടു ലോകത്തെയും മറുകൈകൊണ്ടു ദൈവത്തെയും പിടിച്ചുകൊണ്ടു മുമ്പോട്ടുപോകുവാൻ മനുഷ്യൻ പാടുപെടുന്നു. 'ലോത്തിന്റെ ഭാര്യയെ ഓർത്തുകൊൾക' എന്നുള്ള രക്ഷകന്റെ വചനം ഏവർക്കും ഒരു താക്കീതു തന്നെ. തന്റെ പ്രയാണത്തിലും ഈ ഭയങ്കരൻ മാർഗ്ഗനിരോധം ചെയ്തുവല്ലോ. ഈ വിപത്തൊഴിവാക്കാൻ പററിയമാർഗ്ഗം ദൈവാശ്രയത്തോടു കൂടിയ ശിക്ഷണജീവിതംതന്നെ.

ഈദൃശദർശനങ്ങൾ വെളിപ്പെടുത്തുന്നതിൽ അദ്ദേഹം വിമുഖനായിരുന്നു. എന്നാൽ അവത്തന്റെ ശിഷ്യന്മാരുടെ അദ്ധ്വാനശക്തി വർദ്ധിപ്പിക്കുകയും ആത്മികവളർച്ചയ്ക്കു പ്രേരകമാകുകയും ചെയ്യുമെന്നുള്ളതിനാൽമാത്രം അദ്ദേഹം അവരോടു പറഞ്ഞിട്ടുള്ളതാണ്.

### വിശ്വാസവിപരീതത്തിനെതിരെ

സത്യവിശ്വാസത്തിനെതിരേ വിശ്വാസവിപരീതത്തിന്റെ കൊടുങ്കാററു് ആഞ്ഞടിച്ചുകൊണ്ടിരിക്കുന്ന ഒരു കാലഘട്ടമായിരുന്നു അതു്. മനീക്യർ, ശ്മിശ്ത്തായർ, അറിയോസ്യർ മുതലായവരുടെ പാഷണ്ഡോപദേശങ്ങൾ സാംക്രമിക രോഗം കണക്കെ പടർന്നുപിടിച്ചുകൊണ്ടിരിക്കയാണ്. വിശ്വാസികൾ സഭാജീവിതത്തിൽ സൂക്ഷ്മതയുള്ളവരും സത്യവിശ്വാസത്തിൽ ഉറപ്പുള്ളവരുമായിരിക്കാൻ അദ്ദേഹം തീക്ഷ്ണതയോടെ പ്രബോധിപ്പിച്ചുകൊണ്ടിരുന്നു. ഒരിക്കൽ അദ്ദേഹത്തെ സന്ദർശിക്കാൻ വന്ന ഒരു അറിയോസ്യനെ അദ്ദേഹം ആട്ടിഓടിക്കതന്നെ ചെയ്തു X നിങ്ങളുടെ വാക്കുകൾ

---

X 'ഒരുത്തൻ ഈ വിശ്വാസവുംകൊണ്ടല്ലാതെ നിങ്ങളുടെ വീട്ടിൽ വന്നുവെങ്കിൽ അവനെ വീട്ടിൽ കയററുകയോ കുശലം പറകയോ അരുതു്' (2 യോഹ. 10) എന്നത്രേ വി. യോഹന്നാൻശ്ലീഹാ പറഞ്ഞിരിക്കുന്നതു്. എന്നാൽ വിശാലാശയത്വത്തിന്റെ പേരിൽ വിശ്വാസവിപരീതികളുമായി സംസർഗ്ഗം ചെയ്യുന്ന ഒരേർപ്പാടു് ഇക്കാലത്തു കാണപ്പെടുന്നുണ്ടു്. ഈ മൈതാനമനസ്ഥിതി പലരുടെയും വിശ്വാസത്യാഗത്തിനു വഴിതെളിച്ചിട്ടുണ്ടു്. ആകയാൽ വി. യോഹന്നാൻശ്ലീഹായുടെ ഉപദേശവും വി. അന്തോനിയോസിന്റെ മാതൃകയും നമുക്കു മാർഗ്ഗദർശനം ചെയ്യേണ്ടതാണ്. (പത്രാധിപർ)

റഷ്യൻ യാത്രാവിവരണം (തുടർച്ച)

# വീണ്ടും മോസ്ക്കോയിൽ

(തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ)

25–ാം തീയതി രാവിലെ അഞ്ചുമണിക്കു
ഞങ്ങൾ എഴുന്നേററ് പ്രാർത്ഥനയും ദിനചര്യക
ളും നടത്തിയശേഷം 7 മണിയോടുകൂടി ഹോ
ട്ടൽ യുക്രെയിൻ വിട്ടു. മനോഹരവും വിസ്തൃ
തിവുമായ കീവു് പട്ടണത്തിൽ കാണേണ്ടതെ
ല്ലാം കാണുന്നതിനുള്ള സാവകാശം ലഭിച്ചില്ല
ല്ലോ എന്ന മനോഭാരത്തോടെയാണ് ഞങ്ങൾ
വിമാനത്താവളത്തിലെത്തിയതു്. യുക്രെയി
നിൽ പലതും കാണാനുണ്ടായിരുന്നു; അതിനു
ള്ള സൗകര്യവും സമയവും ലഭിച്ചില്ലല്ലോ എ
ന്നുള്ള ആതിഥേയരുടെ പരാമർശനം ഞങ്ങൾ
ക്കുണ്ടായ മനോഭാരത്തെ വർദ്ധിപ്പിക്കുകയും
ചെയ്തു. ഏതായാലും ഞങ്ങളെ യാത്രയാക്കുവാൻ
വിമാനത്താവളംവരെ ഞങ്ങളെ അനുധാവനം
ചെയ്ത തിയഡോഷിയസ് തിരുമേനിയോടും
മററും വിടവാങ്ങി ഞങ്ങൾ വിമാനത്തിൽ ക
യറി. 8.40–നു പറന്നുയന്ന വിമാനം 10.30–നു
മോസ്ക്കോ നഗരത്തിൽ എത്തി. രണ്ടാം പ്രാ
വശ്യം അവിടെയെത്തിയ ഞങ്ങൾക്ക് മോ
സ്ക്കോ നഗരം മുമ്പു കണ്ടതാണല്ലോ എന്നുള്ള

---

സർപ്പവിഷത്തെക്കാൾ 'ദോഷം ചെയ്യുന്നവയാ
ണ്' എന്നത്രേ അദ്ദേഹം അവനോടു പറഞ്ഞതു്.
'അന്തോനിയോസിന്റെ അഭിപ്രായങ്ങൾ
ഞങ്ങളുടേതുപോലെതന്നെയാണ്'' ഒരു അറി
യോസ്യന്റെ പ്രചരണതന്ത്രമായിരുന്നു ഇതു്.
സുസമ്മതനും ഭക്തോത്തംസവുമായ അന്തോനി
യോസിനുവിശ്വാസപരമായിതെററുഭവിക്കയി
ല്ല എന്നു ജനസഞ്ചയത്തിനറിയാം. ഈ കള്ള
പ്രചരണത്തെപററി സാധാരണജനങ്ങൾക്കിട
യിൽ (അലക്സന്ത്ര്യായിൽ) ചിന്താകുഴപ്പമുണ്ടാ
യി. എപ്പിസ്ക്കോപ്പന്മാർ അന്തോനിയോസി
നെ അലക്സന്ത്ര്യായിലേക്കു ക്ഷണിച്ചു. അദ്ദേഹം
പർവ്വതത്തിൽനിന്നും പുറപ്പെട്ടു പട്ടണത്തിലെ
ത്തി പരസ്യമായി പ്രഖ്യാപിച്ചു: അറിയോ
സ്യ ഉപദേശം പൈശാചികമാണെന്നും അവർ
അന്തിക്രിസ്തുവിന്റെ മുന്നോടികളാണെന്നും. പ
രമാർത്ഥികളായ ജനങ്ങൾക്ക് മാർഗ്ഗദർശനം ചെ
യ്യാൻ അന്തോനിയോസിന്റെ പ്രഖ്യാപനം വ
ളരെയേറെ പ്രയോജനപ്പെട്ടു. 'ദൈവപുത്രൻ ഒരു
സൃഷ്ടിയല്ല. അവൻ അനാദിയായി പിതാ
വിൽനിന്നു ജനിച്ചവനത്രേ. അവൻ നിത്യനാ
യ പിതാവിന്റെ നിത്യനായ വചനവും നിത്യ
ജ്ഞാനവും ആകുന്നു. പുത്രൻ ഇല്ലാതിരുന്ന ഒരു
കാലമുണ്ടായിരുന്നു എന്ന ഉപദേശം അഭക്തിജ
ന്യമായ പഠിപ്പിക്കലാണ്. അറിയോസിന്റെ
ഉപദേശം ഭക്തിവിരുദ്ധവും വിശ്വാസവിപരീ
തവുമാണ്. അവരുമായി വിശ്വാസികൾക്കു
യാതൊരുവിധ വേഴ്ചയും പാടില്ല. വെളിച്ച
ത്തിനു് ഇരുട്ടിനോട് എന്തു ബന്ധം? കൈപ്പിനു
മധുരത്തോട് എന്തു ചേർച്ച? അറിയോസ്യർ
അന്ധകാരത്തിന്റെ പ്രവാചകന്മാരും തിക്തക
ഫലം പുറപ്പെടുവിക്കുന്നവരുമാണ്''.
അന്തോനിയോസിന്റെ ഉപദേശങ്ങൾ നി
ർണ്ണായകമായ ഫലം നൽകി. അന്തിക്രിസ്തുവി
ന്റെ വേദവിപരീതം അസ്തപ്രായമായിക്കൊ
ണ്ടിരിക്കുന്നതു കണ്ടപ്പോൾ വിശ്വാസികൾക്കു
വലിയ സന്തോഷമായി. പട്ടണവാസികൾ
ദൈവമനുഷ്യനെ ഒരു നോക്കുകാണുവാൻ തടി
ച്ചുകൂടിക്കൊണ്ടിരുന്നു. ഈ അവസരങ്ങളിലെ
ല്ലാം നമ്മുടെ കർത്താവു തന്റെ ദാസൻമൂലം അ
നേകം അത്ഭുതങ്ങൾ ചെയ്തുകൊണ്ടിരുന്നു. അ
നേകം രോഗികൾക്കു സൗഖ്യവും, ഭൂതബാധിത
ർക്കു വിടുതലും. ചിത്തഭ്രമം ബാധിച്ചവരും മാറാ
രോഗികളുമെല്ലാം കർതൃദാസന്റെ പ്രാർത്ഥന
യാൽ സ്വാസ്ഥ്യം പ്രാപിച്ചു. പല ഗ്രീക്കരും
അദ്ദേഹത്തെ ഒന്നു സ്പർശിക്കുവാൻ അനുവാദം
ചോദിച്ചു. അതുകൊണ്ട് വലിയ പ്രയോജനം
ലഭിക്കുമെന്ന് അവർ വിശ്വസിച്ചു. ഒരു വർഷം
കൊണ്ട് ക്രിസ്ത്യാനികളാകാൻ കഴിയുന്നതിൽ
കൂടുതൽപേർ, അദ്ദേഹം അലക്സന്ത്ര്യായിൽ പാ
ർത്തു ചുരുങ്ങിയ ദിവസങ്ങൾകൊണ്ടു ക്രിസ്തുമാ
ർഗ്ഗം സ്വീകരിച്ചു. ജനബാഹുല്യംകൊണ്ടു അ
ന്തോനിയോസ് പ്രയാസപ്പെടുന്നതു കണ്ടു പല
രും മടങ്ങിപ്പോകാൻ നിർബ്ബന്ധിതരായി. അ
ന്തോനിയോസ് വളരെ ശാന്തമായി അവരോ
ടു പറഞ്ഞു. 'ഞാൻ പർവ്വതത്തിൽവച്ചു പോ
രാട്ടം നടത്തിയിട്ടുള്ള പൈശാചിക ഗണങ്ങളു
ടെ എണ്ണത്തോളം ഈ ജനക്കൂട്ടം വരികയില്ല'.
അന്തോനിയോസ് അലക്സന്ത്ര്യായിൽനിന്നും
മടങ്ങുവാൻ ഒരുങ്ങി. (തുടരും)

പ്രതീതിയല്ല തോന്നിയതു്. നേരേമറിച്ച് ആ വൻനഗരത്തിന്റെ മനോഹാരിത അപ്പോഴും പുതുമയോടുകൂടിത്തന്നെ ഞങ്ങളെ ആകർഷിച്ചു. ഇപ്രാവശ്യം ഞങ്ങൾക്കു് താമസസൗകര്യം ഏർപ്പാടു ചെയ്തിരുന്നതു് 'ഹോട്ടൽ റഷ്യ' (Hotel Russia) യിലായിരുന്നു.

### ഹോട്ടൽ റഷ്യ (Hotel Russia)

ഈ ഹോട്ടലിനെപ്പററി രണ്ടു വാക്കു പറയുന്നതു് അസ്ഥാനത്തല്ലെന്നു വിചാരിക്കുന്നു. റഷ്യൻ കമ്യൂണിസ്ററു ഗവർമ്മെൻറിന്റെ വലിയ നേട്ടങ്ങളിൽ ഒന്നായിട്ടാണു് ഈ സ്ഥാപനം കരുതപ്പെടുന്നതു്. അതിനു കാരണം ഇല്ലാതില്ല. എല്ലാ ആധുനികസജ്ജീകരണങ്ങളോടുംകൂടിയ ആറായിരം മുറികളാണു് ഈ ഹോട്ടലിലുള്ളതു്. ചില മുറികളിൽ ഒന്നിലധികം ആളുകൾക്കു താമസിക്കാനുള്ള സൗകര്യങ്ങളുമുണ്ടു്. ലോകത്തിലെ ഏററവും വലിയ ഹോട്ടൽ എന്നുള്ള ബഹുമതി ഇതിനാണെന്നാണു് റഷ്യാക്കാരുടെ വിശ്വാസം. ഏറെക്കുറെ അതു ശരിയുമായിരിക്കും. ഏതായാലും സാമാന്യം വലിപ്പമുള്ള ആറായിരം മുറികൾ ഉൾക്കൊള്ളുന്ന ഈ ഹോട്ടൽ എത്ര ഭീമാകാരമായിരിക്കുമെന്നു് ഏറെക്കുറെ ഊഹിക്കാമല്ലോ. ഇനിയും കൂടുതൽ മുറികൾ ചേർത്തു് വലിപ്പപ്പെടുത്താൻ തക്കവണ്ണം പണികൾ നടന്നുകൊണ്ടിരിക്കയുമാണു്. അതിനകം ഒരു ചെറിയ ലോകംതന്നെയാണെന്നു പറയുന്നതിൽ തെററില്ല. അവിടെ താമസിക്കാൻ സന്ദർഭംകിട്ടുന്ന ഒരു വ്യക്തിക്കു് ആവശ്യമുള്ള എല്ലാ സൗകര്യങ്ങളും അവിടെത്തന്നെ ലഭ്യമാകുന്നു എന്നുള്ളതാണു് അതിന്റെ പ്രത്യേകത. വസ്ത്രം അലക്കിക്കുന്നതുമുതൽ ഏതു യാത്രാപരിപാടികൾക്കും ടിക്കററു് ക്രമീകരിക്കുന്നതുവരെ വെളിയിൽപോയി ബുദ്ധിമുട്ടു സഹിക്കാതെ അവിടെത്തന്നെ സാധിക്കാനുള്ള സൗകര്യങ്ങൾ ഉണ്ടു്. എഴുത്തു്, കമ്പി, ആദിയായ വാർത്താവിനിമയസൗകര്യങ്ങൾക്കും വെളിയിൽപോകേണ്ട കാര്യമില്ല. അനേകനിലകളിൽ പണിതുയർത്തപ്പെട്ടിരിക്കുന്ന ആ വൻസൗധത്തിൽ പ്രവേശിച്ചാൽ അവരവർ താമസിക്കുന്ന മുറികളിൽ എത്തിച്ചേരാൻ അല്പം പണിയാണു്. പല വൻനഗരങ്ങളിലും പുതിയ യാത്രക്കാർ ഒന്നും രണ്ടും പ്രാവശ്യം സഞ്ചരിച്ചിട്ടും വഴി നിശ്ചയമാകാതെ അലഞ്ഞുതിരിയേണ്ടിവരുന്ന ഒരനുഭവം ഇവിടെയും പലക്കും ഉണ്ടാകാറുണ്ടു്. ഞങ്ങളിൽ ചിലക്കും ഒന്നുരണ്ടു പ്രാവശ്യം ഞങ്ങൾ താമസിക്കുന്ന മുറിയിൽ എത്തിച്ചേരാൻ വഴി തെററിയതുനിമിത്തം വളരെ ബുദ്ധിമുട്ടുകൾ സഹിക്കേണ്ടിവന്നു. ഞാനും സേവേറിയോസു് തിരുമേനിയും എട്ടാം നിലയിലുള്ള ഒരു മുറിയിലായിരുന്നു. ഞങ്ങൾക്കു രണ്ടുപേക്കും സുഖമായി താമസിക്കുന്നതിനുള്ള സകല സൗകര്യങ്ങളും അവിടെയുണ്ടായിരുന്നു. ഞങ്ങൾക്കു വഴിതെററിയശേഷം ആഫീസിൽ പോയിചുമതലപ്പെട്ടവരെ കണ്ടതിൽപിന്നെമാത്രമേ ഞങ്ങളുടെ മുറികൾ തേടിപ്പിടിക്കാൻ സാധിച്ചുള്ളു. ഒരു പ്രദേശം മുഴുവൻ നിറഞ്ഞുനില്ക്കുന്ന ഈ ഹോട്ടൽ നിർമ്മിക്കുന്നതിനുവേണ്ടി ആ സ്ഥലത്തു മുമ്പുണ്ടായിരുന്ന ഒന്നിലധികം ദേവാലയങ്ങൾ നിർമ്മാജ്ജനം ചെയ്തതായിട്ടാണു് പറഞ്ഞുകേട്ടതു്.

ഉച്ചയ്ക്കു് ഒരു മണിക്കു് 'ഹോട്ടൽ റഷ്യ'യുടെ വിശാലവും മനോഹരവുമായ ഭക്ഷണഹാളിൽ ഞങ്ങൾ ഭക്ഷണം കഴിച്ചു. അവിടുത്തെ ക്രമീകരണങ്ങളെക്കുറിച്ചു് അത്ഭുതം നിറഞ്ഞ ചിന്തകളാണു് ഇന്നും മനസ്സിൽ അവശേഷിക്കുന്നതു്. ഏതൊരു സ്ഥാപനവും ഉണ്ടാക്കുക എന്നുള്ളതല്ലല്ലോ വലിയ പ്രശ്നം. നേരേമറിച്ചു് അതു് ശരിയായ വിധത്തിൽ നടത്തിക്കൊണ്ടുപോകു

# യഥാർത്ഥബുദ്ധിമാൻ

(ജെ. ടി. ആമ്പല്ലൂർ എം. ഏ.)

മിഥ്യകൾ മാനുഷസങ്കല്പമൊക്കെയെ—
ന്നോക്കുവോൻ, ബുദ്ധിമാനാം മനുഷ്യൻ
നിത്യവുമേററവും വർദ്ധിതമാംവണ്ണ—
മീശ്വരചിന്തയിൽ ചിത്തമൂന്നി
നന്മയിലൂടെ ചരിച്ചീടു, മീലോക—
ജീവിതം വിട്ടങ്ങുചെല്ലുവോളം.
ആ നരനൊക്കെയും 'സത്യമായ്' നിത്യമായ്
നേടിടും, നേടിടും ജീവിതാന്ത്യം
ആത്മസംതൃപ്തിക്കടമയാമാനുഷ—
നാത്മീയചോദനയ്ക്കൊത്തപോലെ
പാരിനെക്കണ്ടുകൊണ്ടപ്പരാശക്തിയൊ—
ത്തീഭൂവിൽ ശാന്തനായ് വാണിടുമ്പോൾ,
മിഥ്യകൾ സങ്കല്പജാലങ്ങളേന്തുന്ന
മാറാപ്പുമായിച്ചരിക്കുമന്യൻ.
ഒന്നുമേ കാണാതെ, ഭൂവിലലഞ്ഞിട്ടു—
ന്നൊന്നുമേ നേടാതെ, ശൂന്യചിത്തൻ.
മൂഢനവൻ, പരലോകവുമപ്പരാ—
ശക്തിതൻ ശക്തിയുമോർത്തിടാതെ
മുങ്ങുന്നു ലൗകികചിന്തതൻവാരിധി—
യ്ക്കുള്ളിൽ, നശിക്കുന്ന ദേഹിപോലും!
മിഥ്യകൾ സങ്കല്പമെന്നറിഞ്ഞീടുകി—
ല്ലില്ലയിമ്മട്ടിലൊരാത്മനാശം!

ആത്മാവുനേടാതെ,യെന്തൊക്കെനേടിലു—
മാഹന്ത! മൂഢന്നതെന്തുമിച്ചം!
ജീർണ്ണമാമീമേനിമൃത്തായ് നശിക്കുമ്പോ—
ളാമൂഢജീവിതം വ്യർത്ഥമാവൂ!
ബുദ്ധിമാനാം നരനൊക്കെ നശിക്കില്ല—
മാത്മാവിന്നുന്നതിക്കുള്ളമാർഗ്ഗം
തേടിച്ചരിച്ചിടും; നൂറുമടങ്ങായി—
ട്ടൊക്കെയുംനേടും പരത്തിൽ, നൂനം!
തന്നിലുറപ്പേറും വിശ്വാസമോടേ, താൻ
ചൊല്ലുന്നപോലിങ്ങുവാണിടുന്നോൻ
മൃത്യുഭവിച്ചാലും, ജീവിക്കുമെന്നുര—
ചെയ്തതും രക്ഷകൻതന്നെയല്ലോ!
ആ രക്ഷകൻ പരലോകത്തിൽ ന്യായത്തിൻ
പീഠത്തിൽ വാഴുമ്പോൾ, മൂഢർനമ്മൾ
അല്പവിശ്വാസിയെപ്പോലെല്ലാം വിസ്മരി—
ച്ചാകുംമട്ടൊക്കെയും നാംകഴിപ്പൂ!
തൻവാക്കുകേട്ടും, തന്നിംഗിതം സാധിച്ചും
ജീവിക്കും ബുദ്ധിമാന്മാരെനോക്കി
സ്വർഗ്ഗത്തിൽ വാഴ്കയാണന്നു
'ഗോഗുൽത്താ'യിൽ
ക്രൂശിൽമരിച്ചൊരദ്ദേവദേവൻ!!

---

ക എന്നുള്ളതാണ്. ആറായിരംമുറികളുള്ള 'ഹോട്ടൽ റഷ്യ'യിൽ ഒരേ സമയത്തു് ആയിരക്കണക്കിനാളുകൾ താമസിക്കാൻ ഉണ്ടായിരിക്കുമെന്നുള്ളതിന് സംശയമില്ലല്ലോ. അവരുടെയെല്ലാം ഭക്ഷണം ആദിയായ ആവശ്യങ്ങളും മററ് താമസസൗകര്യങ്ങളും അങ്ങേയററം കൃത്യമായും തൃപ്തികരമായും നിർവ്വഹിക്കുക എന്നുള്ളതു് അത്ര ആയാസരഹിതമായ ഒരു കാര്യമല്ല. ഘടികാരത്തിൻെറ സൂചികൾ കൃത്യമായും ക്രമമായും കറങ്ങുന്നതുപോലെ അവിടത്തെ കാര്യങ്ങളും നടക്കുന്നതു കണ്ടപ്പോഴാണ് അതിശയം തോന്നിപ്പോയതു്, സർവ്വോപരി എത്ര ആയിരങ്ങൾ താമസിച്ചാലുംശരി വന്നുപോയാലുംശരി മുറികളുടെയും കെട്ടിടത്തിൻെറയും ഭംഗിയും വൃത്തിയും പുതുമ നശിക്കാൻ ഇടവരാതെ അവർ സൂക്ഷിക്കുന്നു എന്നുള്ളതാണ് കൂടുതൽ അതിശയം. ഇന്നു് നമ്മുടെ ആദ്ധ്യാത്മികരംഗങ്ങളായ ഇടവകകളിലും പള്ളികളിലുംപോലും ഇപ്രകാരമുള്ള പ്രവർത്തനക്ഷമതയും ചിട്ടയും ഭംഗിയും കാണുക പ്രയാസമാണെന്നുള്ള സ്ഥിതിവിശേഷം സംജാതമായിരിക്കുന്നു. ആത്മസമാധാനത്തിൻെറയും അച്ചടക്കത്തിൻെറയും ഉറവിടങ്ങളായിരിക്കേണ്ട നമ്മളുടെ ആദ്ധ്യാത്മികമണ്ഡലങ്ങൾ ലൗകികസ്ഥാപനങ്ങളെപ്പോലും തോല്പിക്കത്തക്കവിധത്തിൽ അസ്വസ്ഥതകളുടെയും അച്ചടക്കമില്ലായ്മയുടെയും കേളീരംഗങ്ങളായിക്കൊണ്ടിരിക്കയാണ്. സാമുദായികമായും വ്യക്തിപരമായും നമ്മുടെ നിലനിൽപ്പുതന്നെ അപകടത്തിലായിത്തുടങ്ങിയിട്ടില്ലേ എന്നു ചിന്തിച്ചുപോകയാണ്.

ഭക്ഷണംകഴിഞ്ഞു്, ഒരുവിധത്തിൽ പറഞ്ഞാൽ വിശ്രമം ആവശ്യമില്ല. കാരണം വിശ്രമസമ്മിളിതമാണല്ലോ ഭക്ഷണത്തിനെടുക്ക

ബാലരംഗം

# യേശുനാഥന്റെ പൂന്തോട്ടം

കുഞ്ഞനുജന്മാരേ...കുഞ്ഞനുജത്തിമാരേ...

യേശുനാഥന്റെ പൂന്തോട്ടത്തിൽ വീണ്ടും ഒത്തുചേരാൻ കഴിഞ്ഞതിൽ കുഞ്ഞനുജന്മാരും കുഞ്ഞനുജത്തിമാരും അത്യധികം ആഹ്ളാദിക്കുന്നുണ്ടെന്നു കുഞ്ഞിച്ചായനറിയാം.

കുഞ്ഞിച്ചായൻ ഒരു കഥ പറയാം. കുഞ്ഞിച്ചായന്റെ കൂട്ടുകാരൻ ജോർജ്ജുകുട്ടി എഴുതിയതാണക്കഥ. 1969–ലെ ഓർത്തഡോക്സ് യൂത്ത് വാർഷികപ്പതിപ്പിൽ.

നിങ്ങൾക്കുവേണ്ടി ആ കഥ അല്പം മാററം വരുത്തി കുഞ്ഞിച്ചായൻ പറയാം. ഈ കഥ എഴുതിയ കൂട്ടുകാരനോട് കുഞ്ഞിച്ചായൻ അനുവാദം ചോദിച്ചു വാങ്ങിയിട്ടുണ്ട്.

ഒരിക്കൽ ചെളിയും അഴുക്കും നിറഞ്ഞ ഒരു കുളത്തിൽ ഒരു കൊച്ചുതാമരമൊട്ട് ഉയർന്നുവന്നു. വളരെയേറെ ഭംഗിയുള്ള ഒരു കൊച്ചുതാമരമൊട്ട് കണ്ടാലാരും കൊതിച്ചുപോകുന്ന ഒരു കൊച്ചുപൂമൊട്ട്.

മാലാഖമാർക്കുപോലും ആ കൊച്ചുതാമരമൊട്ടു കൈക്കലാക്കിയാൽകൊള്ളാമെന്നു തോന്നിപ്പോയി. മാലാഖമാരെക്കാൾ സൗന്ദര്യം ആ കൊച്ചുതാമരമൊട്ടിനുണ്ടായിരുന്നുവെന്നാണ് കുഞ്ഞിച്ചായന്റെ കൂട്ടുകാരൻ പറയുന്നതു്.

പൂനിലാവുള്ള ഒരു രാത്രിയിലാണ് ആ കൊച്ചുതാമരമൊട്ട് ജനിച്ചതു്. അപ്പോൾ ലോകംമുഴുവൻ ഒരു ശാന്തത കളിയാടിയിരുന്നു. കുട്ടികളായ കുട്ടികൾ എല്ലാം യേശുനാഥനെയും മാലാഖമാരെയും സ്വപ്നം കണ്ടുകൊണ്ട് ഉറങ്ങുകയായിരുന്നു. മഞ്ഞും, നിലാവും ഉള്ള ആ രാത്രിയിൽ ഉറക്കമില്ലാതെ അലഞ്ഞുനടന്നിരുന്ന ഒരു കവി ആ താമരമൊട്ടിനെ കണ്ടുപിടിച്ചു. ആ കൊച്ചുതാമരമൊട്ടിനെപ്പററി കവി ഒരു പാട്ടുപാടി. കുളക്കരയിൽ ഒരു മരത്തിലിരുന്ന രാക്കുയിൽ കവിയുടെ പാട്ട് ഏററുപാടി.

മധുരമധുരമായ ആ പാട്ടുകേട്ട് പാട്ടുകാരായ പക്ഷികളിൽ പലരും ഉറക്കംതെളിഞ്ഞു. അവരെല്ലാം ആ പുതിയ പാട്ടു പഠിച്ചു. പകൽസമയത്തു് പാടിപ്പറക്കാൻ ഒരു പുതിയ പാട്ടു കിട്ടിയതിൽ പക്ഷികൾക്കു സന്തോഷം തോന്നി.

പനിമഞ്ഞിൽ കുളിച്ചുനിന്ന ആ താമരമൊട്ടിനോട് കവി ചോദിച്ചു:—

''താമരമൊട്ടേ...എന്റെ പ്രിയപ്പെട്ട താമരമൊട്ടേ....ഒന്നു വിടരാമോ....നീ ഇപ്പോൾ വിടരാമെങ്കിൽ നിന്നെക്കുറിച്ചു ഞാൻ ഒരു പാട്ട് ഉണ്ടാക്കാം'.

താമരമൊട്ട് മറുപടി പറഞ്ഞില്ല. അവൾ മൗനമായിരുന്നു.

അപ്പോൾ രാക്കുയിൽ പറഞ്ഞു. 'എന്റെ ഓമനപ്പൂമൊട്ടേ...നീ ഒന്നു വിടരാമെങ്കിൽ നിന്നെക്കുറിച്ചു പ്രഭാതമാകുവോളം ഞാൻ പാട്ടു പാടാം'. അപ്പോഴും താമരമൊട്ടു മൗനമായിരുന്നു.

ഏഴാംകടലിന്നക്കരെയുള്ള ഒരു പൂന്തോട്ടത്തിൽ ചുററിക്കറങ്ങിയശേഷം തിരികെയെത്തിയ ഒരു പൂങ്കാററ് താമരമൊട്ടിനെ കണ്ടെത്തി. നാടായനാടെല്ലാം ചുററിക്കറങ്ങിയിട്ടും ഇത്ര സുന്ദരിയായ ഒരു പൂമൊട്ടിനെ കണ്ടെത്താൻ പൂങ്കാററിനു കഴിഞ്ഞിരുന്നില്ല.

ആ പൂങ്കാററ് താമരമൊട്ടിനെ തലോടിക്കൊണ്ടു പറഞ്ഞു:—

---

ന്ന രണ്ടു രണ്ടരമണിക്കൂർ. എങ്കിലും മററു പരിപാടികളൊന്നുമില്ലാതിരുന്നതിനാൽ വൈകിട്ടു ആറുമണിവരെ ഞങ്ങൾ മുറികളിൽതന്നെ കഴിച്ചുകൂട്ടി.

**നിക്കോദീം മെത്രാപ്പോലീത്തായുടെ അരമനയിൽ**

സന്ധ്യാപ്രാർത്ഥനയ്ക്കുശേഷം ആറരമണിയോടുകൂടി ഞങ്ങൾ പട്ടണത്തിന്റെ ചില ഭാഗങ്ങൾ കാണുന്നതിനു പുറപ്പെട്ടു. ഏഴു മണിക്കു ഞങ്ങൾ നിക്കോദീം മെത്രാപ്പോലീത്തായുടെ അരമനയിൽ എത്തിച്ചേർന്നു. ഇന്നത്തെ അത്താഴത്തിന് അരമനയിലേക്ക് അദ്ദേഹം ഞങ്ങളെ ക്ഷണിച്ചിരുന്നു. ഞങ്ങളോടൊപ്പം ഗവർമ്മെൻറു പ്രതിനിധിയും ആ സമയം അവിടെ എത്തിച്ചേർന്നിരുന്നു. സ്നേഹസമ്പുഷ്ടമായ പെരുമാററവും വിഭവസമൃദ്ധമായ അത്താഴവും വേണ്ടുവോളം ആസ്വദിച്ചശേഷം ഞങ്ങൾ താമസസ്ഥലത്തേക്കു മടങ്ങി. ഞങ്ങളോടു യാത്ര പറഞ്ഞ നിക്കോദീം തിരുമേനിക്ക് ലെനിൻഗ്രാഡിൽ അത്യാവശ്യമായി പോകേണ്ടിയിരുന്നതിനാൽ അപ്പോൾതന്നെ ട്രയിൻമാർഗ്ഗം അദ്ദേഹം അങ്ങോട്ടു യാത്രതിരിച്ചു. (തുടരും)

———

'പൂമൊട്ടുകളിൽവെച്ചേററം മനോഹരിയായ പൂമൊട്ടേ...കൊച്ചു പൂമൊട്ടേ...നീ ഒന്നു വിടരാറായോ? 'നീ വിടരുമെങ്കിൽ ഗ്രാമങ്ങളിലും നഗരങ്ങളിലും ചുററിനടന്നു് ഞാൻ നിൻെറ കഥകഠം പറയാം'.

പൂങ്കാററിൻെറ ചോദ്യത്തിനും താമരമൊട്ടു് മറുപടി പറഞ്ഞില്ല.

ആകാശത്തുനിന്നും നക്ഷത്രങ്ങഠം ആയിരം തവണ വിളിച്ചുചോദിച്ചു:—

'എൻെറ പുഷ്പകുമാരീ, നീ ഒന്നു വിടരുകില്ലേ? നീ വിടരുമെങ്കിൽ ഒരു കൊച്ചുനക്ഷത്രത്തെ കൂട്ടിനായി ഭൂമിയിലേക്കയയ്ക്കാം'.

എന്നിട്ടും അവഠം വിടരാൻ കൂട്ടാക്കിയില്ല. അപ്പോഠം പൂർണ്ണചന്ദ്രൻ സ്നേഹംതുളുമ്പുന്ന സ്വരത്തിൽ ചോദിച്ചു.

'എൻെറ ഓമനപ്പൂമൊട്ടേ...നീ ഒന്നു വിടരാമോ? എങ്കിൽ ഞാൻ പൊന്നുടുപ്പു് സമ്മാനം തരാം'. പൂർണ്ണചന്ദ്രൻെറ ചോദ്യത്തിനും താമരമൊട്ടു് മറുപടി പറഞ്ഞില്ല.

അപ്പോഠം രണ്ടു മിന്നാമിനുങ്ങുകഠം പരസ്പരം പറഞ്ഞു.

'ചെളിയും അഴുക്കും നിറഞ്ഞ കുളത്തിൽ നിന്നിട്ടും ഈ കൊച്ചു പൂമൊട്ടിൻെറ പരിശുദ്ധി നഷ്ടപ്പെട്ടില്ലല്ലോ'.

'കവിയും, രാക്കുയിലും, പൂങ്കാററും, നക്ഷത്രങ്ങളും, പൂർണ്ണചന്ദ്രനും എത്രയേറെ പറഞ്ഞിട്ടും അവഠം വിടന്നില്ലല്ലോ'.

'എന്തെല്ലാം സമ്മാനങ്ങഠം നൽകാമെന്നു പറഞ്ഞിട്ടും അവളെ തോല്പിക്കാൻ കഴിഞ്ഞില്ലല്ലോ'.

'ആ കൊച്ചു താമരമൊട്ടു് ഏററവും സ്നേഹിക്കുന്ന ആരോ വലിയ ഒരാഠം ഉണ്ടു്. അദ്ദേഹത്തെനോക്കി ഈ താമരമൊട്ടു് കാത്തിരിക്കയാണു്. അദ്ദേഹം പറയുമ്പോഠംമാത്രമേ നിർമ്മലയും സുന്ദരിയും ആയ ഈ കൊച്ചു താമരമൊട്ടു വിടരുകയുള്ളു'.

ഇത്രയും പറഞ്ഞശേഷം മിന്നാമിനുങ്ങുകഠം പറന്നുപോയി. സമയം കഴിഞ്ഞുകൊണ്ടിരുന്നു.

അങ്ങുദൂരെ കിഴക്കേ ചക്രവാളത്തിൽ പ്രഭാതസൂര്യൻ ഉദിച്ചുയന്നു.

രാക്കുയിൽ പാട്ടുനിൎത്തി. നക്ഷത്രങ്ങഠം മങ്ങിമറഞ്ഞു. പൂർണ്ണചന്ദ്രൻ വിളറിപ്പോയി. പൂങ്കാററു് അനങ്ങിയില്ല. കവിമാത്രം പൂമൊട്ടിനെ നോക്കിക്കൊണ്ടു് അവിടെനിന്നു.

പ്രഭാതസൂര്യൻെറ രശ്മികഠം ആ പൂമൊട്ടിനെ തലോടി. അപ്പോഠം അതിരുകവിഞ്ഞ ആനന്ദംകൊണ്ടു് ആ പൂമൊട്ടിനു് വീർപ്പുമുട്ടി. പ്രഭാതസൂര്യനെ നോക്കിപ്പുഞ്ചിരിതൂകിക്കൊണ്ടു് ആ താമരപ്പെണ്ണു് കഴിയുകയായിരുന്നു. സാവധാനത്തിൽ അവഠം ഇതഠം വിടത്തിത്തുടങ്ങി.

വിടരാൻ വെമ്പുന്ന ആ താമരമൊട്ടിനെ നോക്കിക്കൊണ്ടു് കവി പറഞ്ഞു:—

'എൻെറ പ്രിയപ്പെട്ട താമരമൊട്ടേ! മിന്നാമിനുങ്ങുകഠം പറഞ്ഞതെത്ര ശരിയാണു്. എത്രയെത്ര സമ്മാനങ്ങഠം നൽകാമെന്നു പറഞ്ഞിട്ടും നീ വിടർന്നില്ലല്ലോ'.

രാക്കുയിലും, പൂങ്കാററും, നക്ഷത്രങ്ങളും, പൂർണ്ണചന്ദ്രനും നിൻെറ മുമ്പിൽ തോററുപോയല്ലോ. നീ ഏററം സ്നേഹിക്കുന്ന പ്രഭാതസൂര്യനുവേണ്ടി നീ കാത്തിരുന്നു. എൻെറ പൂമൊട്ടേ, നീ എന്നെ ഒരു പാഠം പഠിപ്പിച്ചിരിക്കുന്നു. എൻെറ അരുമരക്ഷകനായ യേശുനാഥനാണു് എൻെറ പ്രഭാ

# സംശയങ്ങൾ ചോദിക്കുക

(ഫാദർ എം. വി. ജോർജ്ജ്)

ചോ. മണവാളനും മണവാട്ടിയും വരുമ്പോൾ മദ്ബഹായുടെ മറ നീക്കുന്നതിന്റെ ഉദ്ദേശമെന്ത്?

(കെ. എ. ചാണ്ടി, അഹമ്മദബാദ്)

ഉ. മണവാളനും മണവാട്ടിയും പള്ളിയിൽ കയറിയാൽ തുറക്കപ്പെട്ട മദ്ബഹായിലെ വി. ത്രോണോസും ക്രൂശും നോക്കി ധ്യാനിക്കയും പ്രാർത്ഥിക്കയും ചെയ്യുവാനുള്ള ആഹ്വാനമായിട്ടാണു മറ നീക്കുന്നത്. വിവാഹശുശ്രൂഷയുടെ ഒരുക്കം കൂടുതലായി നടത്തേണ്ടതായ ആ സമയം അവർ തങ്ങളുടെ സ്ഥാനത്തിരുന്നു ധ്യാനിക്കുന്നതിനുപകരം വരാന്തയിലും മററുംപോയി കശപിശ നടത്തരുത്. മറ നീക്കാതിരുന്നാൽ പ്രാർത്ഥനയ്ക്കു് ഏകാഗ്രത കിട്ടുവാൻ പ്രയാസമായിരിക്കുമല്ലൊ. സ്വർഗ്ഗം അവരെ സ്വാഗതം ചെയ്യുന്നതിന്റെ പ്രതീകവുമാണു മറനീക്കൽ.

ചോ. 91-ാം സങ്കീർത്തനം 5-ാം വാക്യത്തിന്റെ അർത്ഥമെന്ത്? (Do)

ഉ. 1. 'പകൽ പറക്കുന്ന അസ്ത്രം' ശത്രുക്കളുടെ നേരിട്ടുള്ള ആക്രമണത്തെ കുറിക്കുന്നു.

2) 'ഇരുട്ടിൽ സഞ്ചരിക്കുന്ന വചനം' എന്നതിനു് 'Pestilence that walketh in darkness' എന്നു് ഇംഗ്ലീഷിലും 'ഇരുട്ടിൽ സഞ്ചരിക്കുന്ന മഹാമാരി' എന്നു് സി. എം. എസ്. മലയാളബൈബിളിലും കാണുന്നു. സുറിയാനിയിൽനിന്നുള്ള തർജ്ജിമയിൽ 'രാത്രീംചരമാം വചനത്തിൽനിന്നും' എന്നതു ശരിയാണു്. (മെൻ മെൽസോ ദമഹൽക്കോ ബ്ഹേശ്ശൂക്കോ) ചില വ്യാഖ്യാതാക്കൾ ഇതിനെ മന്ത്രവാദവാക്കുകളായും മററു ചിലർ ദുഷ്ടമനുഷ്യരുടെ രാത്രിയിലെ ചീത്ത വിളിയായും വ്യാഖ്യാനിക്കുന്നു.

3) 'ഉച്ചയിൽ ഊതുന്ന കാററു്' എന്നതിനു് "destruction that wastes at noonday" എന്നാണു് RSV തർജ്ജിമ. ഇതിനെ ഉഷ്ണക്കാററായോ, ചുഴലിക്കാററായോ, സൂര്യന്റെ കഠോരരശ്മിയാൽ വരുന്ന മരണമായോ വ്യാഖ്യാനിക്കാം.

ശത്രുവിൽനിന്നും, പിശാചിൽനിന്നും, പ്രകൃതിയിൽനിന്നും നീ ഭയപ്പെടേണ്ടാ എന്നാണു് ഈ ഭാഗത്തിന്റെ അർത്ഥം.

---

തസൂര്യൻ. യേശുനാഥനുവേണ്ടി എന്റെ ഹൃദയത്തെ താമരമൊട്ടുപോലെ പരിശുദ്ധമായി ഞാൻ സൂക്ഷിക്കും'.

ഒരു പുതിയ കവിത എഴുതാൻവേണ്ടി കവി തന്റെ ഭവനത്തിലേക്കുപോയി. ആ താമരമൊട്ടു് അപ്പോൾ പൂർണ്ണമായി വിടർന്നിരുന്നു. സൂര്യകിരണങ്ങൾ ആ താമരപ്പൂവിനെ തലോടിക്കൊണ്ടിരുന്നു.

ഈ കഥയിലെ ഗുണപാഠം കുഞ്ഞനുജന്മാർക്കും കുഞ്ഞനുജത്തിമാർക്കും മനസ്സിലാക്കാൻ പ്രയാസമാണെന്നു കുഞ്ഞിച്ചായനറിയാം.

എന്റെ കുഞ്ഞനുജാ...കുഞ്ഞനുജത്തീ, അഴുക്കും ചെളിയും നിറഞ്ഞ ഒരു കുളത്തിനു സമമാണു് ഈ ലോകം. തിന്മയും, ദ്വേഷവും, വെറുപ്പും, അസൂയയും, ദുഃഖവും ദുരിതവും എല്ലാം ഈലോകത്തിലുണ്ടു്. ഓരോ ക്രിസ്ത്യാനിയും ആ താമരമൊട്ടിനെപ്പോലെ കളങ്കംഇല്ലാതെ ജീവിക്കേണ്ടവരാണു്.

യേശുനാഥനുവേണ്ടിമാത്രം വിടരേണ്ട താമരമൊട്ടുകൾ ആണു് നാം ഓരോരുത്തരും. യേശുവിനുവേണ്ടി പൂർണ്ണമായി നമ്മെ സമർപ്പിക്കാൻ നമുക്കു് ഓരോരുത്തർക്കും ശ്രമിക്കാം.

യേശുനാഥനിൽനിന്നും നമ്മെ അകററാൻ ആരെല്ലാം ശ്രമിച്ചാലും അകലുകയില്ല എന്നു് നമുക്കു പ്രതിജ്ഞ ചെയ്യാം. താമരമൊട്ടു് അവളുടെ ഓരോ ഇതളും പ്രഭാതസൂര്യനു നൽകി. ദൈവം നമ്മെ ഏല്പിച്ചിരിക്കുന്ന ഓരോ താലന്തും (നല്ല ദാനങ്ങൾ, കഴിവുകൾ) യേശുനാഥനുവേണ്ടി മുഴുവനായി നമുക്കു നൽകാം.

യേശുനാഥൻ നമ്മെ അനുഗ്രഹിക്കട്ടെ.

നല്ല ആശംസകൾ നേന്നുകൊണ്ടു്,

നിങ്ങളുടെ കുഞ്ഞിച്ചായൻ

ചോ. 3. കാതോലിക്കാസിംഹാസനത്തെക്കുറിച്ചും മാർത്തോമ്മാ മുതലുള്ള കാതോലിക്കാമാരെക്കുറിച്ചും ഒരു വിവരണവും ലിസ്ററും തരാമോ?

(മോൺ സി. കന്നംകുളം)

ഉ. ഫാദർ തോമസ് പി. മുണ്ടകുഴിയുടെ 'കാതോലിക്കാസിംഹാസനചരിത്രസംഗ്രഹം' എന്ന ചെറുഗ്രന്ഥം സെൻറു പോംസു ബുക്ക ഡിപ്പോ, മാവേലിക്കര എന്ന മേൽവിലാസത്തിൽ 1 രൂപാ. 50 പൈസാ അയച്ചു വാങ്ങി പഠിക്കുക. ഫാദർ നെടുമാവു ജോർജ്ജ് എഴുതിയ 'മാർ തോമ്മാശ്ളീഹായുടെ പൗരസ്ത്യസിംഹാസന'വും വാങ്ങിവായിക്കുക. വില 75സ.

ചോ. 'സമാധാനമല്ല, വാരം അത്രെ' എന്നും, 'എൻെറ സമാധാനം തരുന്നു' എന്നും കർത്താവു പറഞ്ഞതെന്തു്? (Do)

ഉ. കർത്താവിനെ നിരസിക്കുന്നവർക്ക് അസ്സമാധാനവും, സ്വീകരിക്കുന്നവർക്കു നിത്യസമാധാനവും ലഭിക്കുന്നു എന്ന നിത്യസത്യം കർത്താവു കല്പിക്കുകയായിരുന്നു. പശ്ചാത്തലമുംപ്പെടെ രണ്ടു ഭാഗവും വായിക്കുക.

ചോ. മർക്കോസ് 6: 5 വ്യാഖ്യാനിക്കുക. (ചെറിയാൻ സി. സി., ചേലക്കര)

ഉ. നസ്രേത്തിൽ കർത്താവിന് അതിശയം പ്രവർത്തിപ്പാൻ 'കഴിഞ്ഞില്ല' എന്നതിനാൽ തൻെറ സർവ്വശക്തിക്കു കുറവു വരുന്നില്ല. 'ദൈവത്തിനു തൻെറ സ്വഭാവം ത്യജിപ്പാൻ കഴിയുന്നതല്ല'. സ്വീകരിക്കാത്തവർക്കു ബലാല്ക്കാരം സൗഖ്യം കൊടുക്കുന്നതു ദൈവസ്വഭാവമല്ല. മനുഷ്യനു താൻ സ്വാതന്ത്ര്യം നൽകിയിട്ടു തിരിച്ചെടുക്കുന്നതു ദൈവികമല്ലല്ലൊ. നസ്രേത്തുകാർ തന്നെ ത്യജിച്ചതിനാൽ താൻ അതിശയം ചെയ്യാതെ പോകേണ്ടിവന്നു. മനസ്സുണ്ടായ 'ഏതാനും ചില രോഗികളുടെമേൽ കൈവച്ചു സൗഖ്യം വരുത്തി'താനും.

## ആവശ്യമുണ്ടു്

മൂന്നാർ സെൻറു്മേരീസ് ഓർത്തഡോക്സ് സുറിയാനിപള്ളിയിലേക്ക് പള്ളിശുശ്രൂഷകൾ അറിയാവുന്ന ഒരു ശുശ്രൂഷകനെ ആവശ്യമുണ്ടു്.

ശുശ്രൂഷകൻ പള്ളിയിൽ സ്ഥിരമായി താമസിക്കണം. ഏററവും കുറഞ്ഞ ശമ്പളം കാണിച്ച് എഴുതുക.

ഫാ. പി. എം. ജോൺ, വികാരി, സെൻറ'മേരീസ് ഓ. സിറിയൻ ചർച്ചു്, മൂന്നാർ.

ചോ. ജനനനിയന്ത്രണത്തെക്കുറിച്ചു നമ്മുടെ സഭയുടെ അഭിപ്രായമെന്തു്?

(ഏബ്രഹാം, നിരണം)

ഉ. പോപ്പാപ്പാ ചെയ്തതുപോലെ ഈ വിഷയത്തെക്കുറിച്ചു ചാക്രികലേഖനം നമ്മുടെ പ. സിനഡ് ഇറക്കിയിട്ടില്ല. വിവാഹിതർക്ക് പ്രാർത്ഥനാപൂർവം പരസ്പരധാരണയിൽ കുടുംബസംവിധാനത്തെക്കുറിച്ചു സുചിന്തിത തീരുമാനമെടുക്കുന്നതിനു് ഓർത്തഡോക്സ്സഭകൾ എതിരാണെന്നു തോന്നുന്നില്ല. ഗർഭഛിദ്രം എല്ലാ സഭകളും എതിർക്കുന്നു. വന്ധീകരണം ക്രിസ്തീയമായ ഒരു മാർഗ്ഗമല്ല എന്നു് ലാംബത്തു കോൺഫ്രൻസ് പ്രസ്താവിച്ചിട്ടുണ്ടു്. സ്വയനിയന്ത്രണം ഇല്ലാതെ ഒരു ക്രിസ്തീയജീവിതം സാദ്ധ്യമല്ലായ്കയാൽ നയമ്പുകാലങ്ങളിൽ വിവാഹബന്ധം ഏവർക്കും സഭ വിലക്കിയിരിക്കുന്നതനുസരിക്കണം.

ചോ. സങ്കീ. 40: 6-ൽ 'നീ എൻെറ ചെവികളെ തുളച്ചിരിക്കുന്നു' എന്നതു് എബ്രാ. 10: 5-ൽ ഉദ്ധരിച്ചപ്പോൾ 'ഒരു ശരീരം നീ എനിക്കൊരുക്കിയിരിക്കുന്നു' എന്നായതെന്തു്?

(ജോർജ്ജ് വറുഗീസ്, ബിലായി)

ഉ. പഴയനിയമത്തിൻെറ ഗ്രീക്കുതർജ്ജമ (Septuagint = LXX) യിൽ നിന്നാണു് എബ്രായലേഖനക്കാരൻ ഉദ്ധരിച്ചിരിക്കുന്നതു്. എബ്രായവേദപുസ്തകത്തിൽനിന്നല്ല. അതിനാൽ Septuagint-ലെ തർജ്ജമ അതുപോലെ എബ്രായലേഖനക്കാരൻ ഉദ്ധരിച്ചു എന്നേയുള്ളു.

'നീ എൻെറ ചെവികളെ തുറന്നിരിക്കുന്നു' എന്നതാണു് ശരിയായ തർജ്ജമ (See molfat, R S V etc.) ചെവി തുളയ്ക്കുന്നതു് അടിമകളുടെ താകയാൽ (പുറ. 21: 6; ആവ. 15: 7) ഇവിടെ ചേരുന്നതല്ല. (See Dummalow's Commentary)

ചോ. ദാവീദ് യിശ്ശായിയുടെ 8-ാമത്തെ മകനോ (1 ശമു. 16). ഏഴാമത്തെ മകനോ (1 ദിന. 2: 12-15) (Do)

ഉ. ദിനവൃത്താന്തമെഴുതിയപ്പോൾ ഇതുപോലെ ചില വ്യത്യാസങ്ങൾ വന്നിട്ടുണ്ടു്. യിശ്ശായിയുടെ ഏതോ ഒരു ഭാര്യയിൽനിന്നുള്ള ഒരു മകനെ കണക്കിൽ കൂട്ടാത്തതിനാൽ ഒന്നു കുറഞ്ഞതാണോ, മറെറാരു പാരമ്പര്യമാണോ എന്നറിവില്ല. വേദപുസ്തകത്തിൽ ഇതുപോലെയുള്ള ചില വൈരുദ്ധ്യങ്ങൾ കാണുന്നുണ്ടു്. അവ പേരിനെയോ, സ്ഥലത്തെയോ ബാധിക്കുന്നു എന്നല്ലാതെ അതിലെ നിത്യസത്യങ്ങളെ

ധ്യാനപംക്തി

# പ്രാർത്ഥനയുടെ ശക്തി

## (A RELIGIOUS)

പലസ്റ്റീൻരാജ്യത്തിൻെറ പശ്ചിമതീരത്തുള്ള കമ്മേൽ പർവതത്തിലേക്കു് ഒരു ദിവസം അതാ ഒരു ജനപ്രവാഹം. ആഹാബ് രാജാവും ഇസ്രായേൽ ജനത മുഴുവനും അങ്ങോട്ടു പുറപ്പെട്ടിരിക്കയാണു്. ബാലിൻെറ നാനൂററൻപതു് പ്രവാചകന്മാരും നാനൂററു് അശേരാപ്രവാചകന്മാരും ആ കൂട്ടത്തിലുണ്ടു്. അവരെല്ലാം ആ മലയുടെ മുകൾപ്പരപ്പിൽ എത്തി വിധിനിർണ്ണായകമായ ഏതോ സംഭവം പ്രതീക്ഷിച്ചു നിലയുറപ്പിച്ചിരിക്കയാണു്. അവിടം ഒരു മനുഷ്യമഹാസമുദ്രമായി രൂപാന്തരപ്പെട്ടിരിക്കുന്നു. അപ്പോൾ അതാ ഒട്ടകരോമംകൊണ്ടുള്ള ഉടുപ്പും അരയിൽ തോൽവാറും ധരിച്ച ഗംഭീരനായ ഒരു മനുഷ്യൻ രംഗത്തു് പ്രത്യക്ഷപ്പെടുന്നു. മുഖത്തു കളിയാടുന്ന ദിവ്യതേജസ്സും നിശ്ചയദാർഢ്യവും അദ്ദേഹം ഒരു ദൈവപുരുഷനാണെന്നു വിളിച്ചറിയിക്കുന്നു. ഇസ്രായേൽജാതി സത്യദൈവത്തെ ഉപേക്ഷിച്ചു് ബാൽവിഗ്രഹങ്ങളുടെ പിന്നാലെ പോയതിനു് ശിക്ഷയായി മൂന്നര വർഷത്തേക്കു മഴ പെയ്യിക്കാതെ രാജ്യത്തു് ഉടനീളംവരൾച്ചയുംകഠിനക്ഷാമവും വരുത്തിയ ഏലിയാപ്രവാചകനാണതു്. അതേപ്പററി വി. യാക്കോബ്ശ്ളീഹാ നൂററാണ്ടുകൾക്കുശേഷം രേഖപ്പെടുത്തിയിരിക്കുന്നതു് കേൾക്കുക:– 'ഏലിയാ നമുക്കു് സമസ്വഭാവമുള്ള മനുഷ്യൻ ആയിരുന്നു. മഴ പെയ്യാതിരിക്കേണ്ടതിനു് അവൻ പ്രാത്ഥനയിൽ അപേക്ഷിച്ചു; മൂന്നു സംവത്സരവും ആറു മാസവും ദേശത്തു് മഴ പെയ്തില്ല. അവൻ വീണ്ടും പ്രാത്ഥിച്ചപ്പോൾ ആകാശത്തുനിന്നും മഴപെയ്തു, ഭൂമിയിൽ ധാന്യം വിളഞ്ഞു' (യാക്കോ. 5: 17, 18).

പ്രവാചകൻ ദൈവാത്മപ്രചോദിതനായി തീക്ഷ്ണതാപൂർവം ജനതയെ വെല്ലുവിളിക്കുകയാണു്. 'നിങ്ങൾ എത്രത്തോളം രണ്ടു തോണിയിൽ കാൽവയ്ക്കും'? 'യഹോവാ ദൈവമെങ്കിൽ അവനെ അനുഗമിപ്പിൻ; ബാൽ എങ്കിൽ അവനെ അനുഗമിപ്പിൻ' (1 രാജാ. 18: 21). ഒരു പരീക്ഷണം നടത്തുവാൻ അവൻ അവരെ ആഹ്വാനം ചെയ്യുന്നു. 'പിന്നെ ഏലിയാവു് ജ



---

ബാധിക്കുന്നില്ല. ഒന്നിലധികം Documents കൂട്ടിച്ചേർത്തതിനാൽ ആദ്യത്തെ 5 പുസ്തകങ്ങളിൽ ഇതുപോലുള്ള വൈരുദ്ധ്യങ്ങൾ കൂടുതലായി കാണാം. വേദപുസ്തകത്തിലെ ദൈവികവെളിപ്പാടാണു് തെററില്ലാത്തതായ്മയുള്ള നിത്യസത്യം. അതെഴുതിയ പരിശുദ്ധാത്മാവു തെററുവരുത്തുന്ന മനുഷ്യനെ എഴുതുവാൻ ഉപയോഗിച്ചതിനാൽ മാനുഷികമായ വൈരുദ്ധ്യങ്ങൾ അതിൽ ചിലപ്പോൾ വരാവുന്നതാണല്ലോ. ഈദൃശവൈരുദ്ധ്യങ്ങൾ വേദപുസ്തകത്തിൻെറ സത്തയ്ക്കു ഹാനിവരുത്തുന്നില്ല.

ചോ. ഇയ്യോബ് ഏതു വംശക്കാരൻ? അദ്ദേഹത്തിൻെറ വംശാവലി, പട്ടികയിൽ കാണപ്പെടുന്നില്ലല്ലൊ.

(അച്ചൻകുഞ്ഞു്, ഇടപ്പള്ളി)

ഉ. 'ഉസ്'ദേശക്കാരൻ എന്നല്ലാതെ മാതാപിതാക്കളുടെ പേരുകൾ നൽകപ്പെട്ടിട്ടില്ല. 'ഊസ്' എന്ന വാക്കു് ആരാമിൻെറ മകനും (ഉല്പ. 10: 23) സെയിറിൻെറ പിൻഗാമിക്കും (ഉല്പ. 36: 28), നാഹോറിൻെറ മകനും (ഉല്പ. 22: 21) നൽകപ്പെട്ടിട്ടുണ്ടു്. വ്യക്തികളുടെ പേരു് അവരുടെ വാസസ്ഥലത്തിനും നൽകുന്ന പതിവുണ്ടായിരുന്നു. 'ഊസ്' ഏതു സ്ഥലമാണെന്നു തീർത്തുപറയാവതല്ല. ഇയ്യോബ് ആരാമ്യനായിരുന്നു എന്നാണു് പല വ്യാഖ്യാതാക്കളും എഴുതിയിരിക്കുന്നതു്. സെമെററിക്കു ജാതിയിൽപ്പെട്ട എല്ലാവരുടെയും പേരുകൾ കർത്താവിൻെറ വംശാവലിയിൽ ചേർക്കേണമെന്നില്ലല്ലൊ. ഏതോ ദേശക്കാരനായിരുന്ന ഒരു വ്യക്തിയുടെ കഷ്ടതകളെ അധികരിച്ചു് 'നല്ലവർ എന്തുകൊണ്ടു കഷ്ടപ്പെടുന്നു' എന്ന സുപ്രധാന ചോദ്യം ചർച്ച ചെയ്യുന്ന ഗ്രന്ഥമാണു് ഇയ്യോബിൻെറ പുസ്തകം.

---

നത്തോട്ട പറഞ്ഞതു് യഹോവയുടെ പ്രവാചകനായി ഞാൻ ഒരുത്തൻ മാത്രമേ ശേഷിച്ചിരിക്കുന്നുള്ളു; ബാലിൻെറ പ്രവാചകന്മാരോ നാനൂററമ്പതുപേരുണ്ട്. ഞങ്ങൾക്ക് രണ്ട കാളയെതരട്ടെ. ഒരു കാളയെഅവർ തെരഞ്ഞെടുത്തു് ഖണ്ഡംഖണ്ഡമായി തീഇടാതെവിറകിന്മേൽവെയ്ക്കട്ടെ; മററെകാളയെ ഞാനം ഒരുക്കി തീ ഇടാതെ വിറകിന്മേൽവെയ്ക്കാം. നിങ്ങൾനിങ്ങളുടെദേവൻെറ നാമത്തെവിളിച്ചപേക്ഷിപ്പിൻ; തീകൊണ്ട് ഉത്തരം അരുളുന്ന ദൈവംതന്നെ ദൈവമെന്നിരിക്കട്ടെ; അതിനു് ജനമെല്ലാം അതു നല്ലവാക്കെന്നു് ഉത്തരം പറഞ്ഞു' (1 രാജാ. 18: 22–24).

ഈ പരീക്ഷണം ആദ്യം നടത്തുന്നതിനുള്ള അവസരം ഏലിയാ ബാലിൻെറ പ്രവാചകന്മാൎക്ക നൽകുന്നു. അവർ സ്വയം മുറിവേല്പിച്ച് രക്തം ചിന്തി, കേണപേക്ഷിച്ചിട്ടും, മദ്ധ്യാഹ്നംവരെയും യാതൊരു ഫലവുമുണ്ടാകുന്നില്ല. അനന്തരം ഏലിയാ ബലി അർപ്പിച്ചുകൊണ്ട് ഇപ്രകാരം പ്രാൎത്ഥിക്കുന്നു: 'അബ്രഹാമിൻെറയും ഇസഹാക്കിൻെറയും യാക്കോബിൻെറയും ദൈവമായ യഹോവേ, ഇസ്രായേലിൽ നീ ദൈവമെന്നും ഞാൻ നിൻെറ ദാസൻ എന്നും ഈ കാര്യങ്ങളൊക്കെയും ഞാൻ നിൻെറ കല്പനപ്രകാരം ചെയ്തു എന്നും ഇന്നു് വെളിപ്പെട്ടുവരട്ടെ. യഹോവേ, എനിക്കു് ഉത്തരമരുളേണമെ; നീ ദൈവംതന്നെ യഹോവേ; നീ തങ്ങളുടെ ഹൃദയം വീണ്ടും തിരിച്ചു എന്നു് ഈ ജനം അറിയേണ്ടതിനു് എനിക്കു് ഉത്തരമരുളേണമെ' എന്നു് പറഞ്ഞു. ഉടനെ യഹോവയുടെ തീ ഇറങ്ങി ഹോമയാഗവും വിറകും മണ്ണും ദഹിപ്പിച്ചു് തോട്ടിലെ വെള്ളവും വററിച്ചുകളഞ്ഞു. ജനമെല്ലാം അതു കണ്ടു കവിണ്ണുവീണു. യഹോവാ തന്നെ ദൈവം, യഹോവാതന്നെ ദൈവം എന്നു പറഞ്ഞു'. (1 രാജാ. 18: 36–39). ഇപ്രകാരം പ്രവാചകൻ തൻെറ വിശ്വാസദാർഢ്യംമൂലം യഹോവയ്ക്കുവേണ്ടി വലിയ ഒരു വിജയം കൈവരിക്കുന്നു. പ്രാൎത്ഥനയുടെ ശക്തി എത്ര വലുതെന്നു ചിന്തിക്കുക. സ്വർഗ്ഗത്തിൽനിന്നും അഗ്നി ഇറങ്ങുന്ന ദർശനം കണ്ടുകൊണ്ടാണ് പ്രവാചകൻ അപേക്ഷിക്കുന്നതു്. എൻെറ ആത്മാവേ, പ്രാൎത്ഥനയിൽ നിനക്കു് ഇതുപോലുള്ള വിശ്വാസവും ശരണവുമുണ്ടോ?

യഹൂദന്മാരുടെ ഭീഷണിയെ നേരിടേണ്ടിവന്ന വി. ശ്ലീഹന്മാർ ഒരുമിച്ചുകൂടി 'പ്രാൎത്ഥിച്ചപ്പോൾ അവർ കൂടിയിരുന്ന സ്ഥലം കുലുങ്ങി. എല്ലാവരും പരിശുദ്ധാത്മാവു നിറഞ്ഞവരായി ദൈവവചനം ധൈര്യത്തോടെ പ്രസ്താവിച്ചു' (നടപ്പു് 4: 31).

യോഹന്നാൻശ്ലീഹായുടെ സഹോദരനായ യാക്കോബ്ശ്ലീഹായെ കൊല്ലിച്ചതു് യഹൂദന്മാൎക്കു് പ്രസാദമായി എന്നു കണ്ട ഹേരോദാരാജാവു് പത്രോസിനെയും ബന്ധിച്ചു് കാരാഗൃഹത്തിലാക്കി. 'ഇങ്ങനെ പത്രോസിനെ തടവിൽ സൂക്ഷിച്ചുവരുമ്പോൾ സഭ ശ്രദ്ധയോടെ അവനുവേണ്ടി ദൈവത്തോടു് പ്രാൎത്ഥനകഴിച്ചുപോന്നു' (നടപ്പു് 12: 5). അതിൻെറ ഫലമോ ദൈവത്തിൻെറ ദൂതൻ അവനെ രാത്രിയിൽ ബന്ധനവിമുക്തനാക്കി എന്നുള്ളതുതന്നെ. എരിവേറിയ പ്രാൎത്ഥന ഏതു പ്രതിബന്ധങ്ങളെയും തട്ടിമാററുവാൻ പൎയ്യാപ്തമാണ്.

വിദ്യുച്ഛക്തി, കാന്തശക്തി, ആററം എനേർജി എന്നിവപോലെ പ്രാർത്ഥനയും ആത്മീയമണ്ഡലത്തിലെ ഒരു വലിയ ശക്തിയാകുന്നു. നമുക്കു് ഇഷ്ടമുള്ളപ്പോൾ അതു് ഉപയോഗപ്പെടുത്താം. നമ്മുടെ കർത്താവു് അതിനോടു ചേർത്തു് പ്രസ്താവിക്കുന്ന ഏകവ്യവസ്ഥ ആ ശക്തിയിൽ നമുക്കു വിശ്വാസമുണ്ടായിരിക്കണമെന്നുള്ളതു മാത്രമാണു്. 'നിങ്ങൾ വിശ്വസിച്ചുകൊണ്ടു് പ്രാർത്ഥനയിൽ എന്തു യാചിച്ചാലും നിങ്ങൾക്കു ലഭിക്കും' (മത്താ. 21: 22). പ്രാർത്ഥനയുടെ ശക്തി, അതിൻെറ ശക്തിയിൽ നമുക്കുള്ള വിശ്വാസത്തെ ആശ്രയിച്ചിരിക്കുന്നു.

ദൈവികമായ ഒരു ശക്തിയാകയാൽ പ്രാർത്ഥനയുടെ ശക്തി അപരിമിതമാണു്. പ്രാർത്ഥനവഴിയായി ദൈവത്തിൻെറ സർവ്വശക്തിയെ നാം ചലിപ്പിക്കുകയാണു്. 'നിങ്ങൾ സംശയിക്കാതെ വിശ്വാസമുള്ളവരായാൽ ........ ഈ മലയോടു് നീങ്ങി കടലിലേക്കു ചാടിപ്പോകുക എന്നു പറഞ്ഞാൽ അതും സംഭവിക്കും' (മത്താ. 21: 21).

ദൈവത്തെ ഉപേക്ഷിച്ചു് മായകളുടെ പിന്നാലെ പരക്കംപായുന്ന ഇന്നത്തെ ലോകത്തെ ദൈവത്തിങ്കലേക്കു തിരിക്കുവാൻ ഏലിയായെപ്പോലുള്ള പ്രാർത്ഥനാമല്ലന്മാർ എഴുനേൽക്കേണ്ടതു് അവശ്യം ആവശ്യമത്രെ. നിരന്തരദൈവസംസർഗ്ഗംകൊണ്ടാണു് അവൻ വലിയ പ്രാർത്ഥനാമനുഷ്യനായിത്തീർന്നതു്. ഏലിയാവിൻെറ ആത്മാവിൽ വന്ന യോഹന്നാൻമാംദാനായും അപ്രകാരമത്രെ വലിയ വീരനായിത്തീരുകയും അനേകരെ മാനസാന്തരത്തിലേക്കു നയിക്കുകയും ചെയ്തതു്. അദ്ദേഹത്തിൻെറ പ്രസംഗം കേട്ടവരെല്ലാം ഹൃദയത്തിൽ കുത്തുകൊണ്ടു് തങ്ങൾ എന്തു ചെയ്യേണ്ടു എന്നു ചോദിച്ചുപോയി.



നമ്മുടെ കർത്താവു് മൂന്നരവർഷത്തെ പരസ്യശുശ്രൂഷയ്ക്കു് മുപ്പതു വർഷത്തെ രഹസ്യജീവിതമാണല്ലൊ നയിച്ചതു്. ഈ കാലമത്രയും പിതാവുമായുള്ള സംസർഗ്ഗത്തിൽ താൻ കഴിച്ചുകൂട്ടി. നസറേത്തിൽ യൗസേപ്പിൻെറ പണിശാലയിൽ ജോലി ചെയ്യുമ്പോഴും പിതാവിൻെറ തിരുവിഷ്ടം താൻ ആരായുകയായിരുന്നു. ഇതിനും പുറമേ നാല്പതു ദിവസം താൻ പ്രത്യേകം ഉപവാസത്തിലും പ്രാർത്ഥനയിലും ചെലവഴിച്ചു് സാത്താനെ തോൽപിച്ചു് ഓടിക്കുന്നു. പരസ്യശുശ്രൂഷാകാലത്തു് പകലത്തെ കഠിനാദ്ധ്വാനം കഴിഞ്ഞു് തനിയെ മലമുകളിൽപോയി രാത്രിയാമങ്ങൾ പിതാവുമായുള്ള സംസർഗ്ഗത്തിൽ കഴിക്കുന്നു. 'ഉയരത്തിൽനിന്നു ശക്തി ലഭിക്കുവോളം നിങ്ങൾ യരുശലേം വിട്ടു പോകരുതു്' എന്നു തൻെറ ശിഷ്യന്മാരോടു താൻ കല്പിക്കുന്നു. പത്തു ദിവസം പ്രാർത്ഥനയിൽ ഉററിരുന്ന അവർ പെന്തിക്കൊസ്തിയിൽ പരിശുദ്ധാത്മാവിനെ പ്രാപിച്ചു്, ലോകത്തെ കീഴ്മേൽമറിക്കുവാൻ പ്രാപ്തന്മാരായിത്തീരുന്നു.

എൻെറ ആത്മാവേ, നിനക്കും ഉയരത്തിൽനിന്നു ശക്തി ലഭിക്കാതെ ഒരു നന്മയും ചെയ്യുവാൻ കഴിയുകയില്ലെന്നു് ഓർത്തുകൊൾക. 'യഹോവയ്ക്കായി കാത്തിരിക്കുന്നവൻ ശക്തിയെ പുതുക്കും'. രാവിലെ കുടുംബപ്രാർത്ഥനയ്ക്കു ശേഷം വേദപുസ്തകമോ ഭക്തിസംവർദ്ധകങ്ങളായ മറെറന്തെങ്കിലും പുസ്തകമോ വായിച്ചു് അല്പസമയം ചിന്തിക്കുകയും പ്രാർത്ഥിക്കുകയും നിൻെറ ജീവിതത്തെ ശക്തിപ്പെടുത്തുന്നതിനു് ആവശ്യമായ ഒരു തീരുമാനം എടുക്കുകയും ചെയ്ക. എടുക്കുന്ന തീരുമാനം പ്രായോഗികമായിട്ടുള്ളതായിരിക്കണം. ഉദാഹരണമായി താഴ്മയുള്ളവനായിരിക്കുമെന്നു തീരുമാനിച്ചതുകൊണ്ടു് പ്രയോജനമില്ല; എന്നാലോ, താഴ്മ ഉണ്ടാകുക എന്ന ലക്ഷ്യത്തിലേക്കു് നയിക്കുന്ന മാർഗ്ഗങ്ങളായിരിക്കണം നിൻെറ തീരുമാനത്തിൽ അന്തർഭവിച്ചിരിക്കേണ്ടതു്. എന്നെ കുറിച്ചും എൻെറ നന്മ പ്രവൃത്തികളെക്കുറിച്ചും ഞാൻ മൗനം പാലിക്കും; താഴ്മകളെ ക്ഷമയോടെ ഞാൻ വഹിക്കും; എൻെറ താലന്തുകൾ എൻെറ സ്വന്തമെന്നു് കരുതി നിഗളിക്കാതെ അവ ദൈവത്തിൻെറ ദാനമാണെന്നു് ചിന്തിച്ചു് ദൈവത്തെ മഹത്വപ്പെടുത്തും.

രാവിലത്തെ നിൻെറ തീരുമാനങ്ങളെകുറിച്ചു് പകൽ പല പ്രാവശ്യം ഓർക്കുക; അതനുസരിച്ചു് പ്രവൃത്തിക്കുവാനുള്ള കൃപ യാചിക്കുക. 'കർത്താവേ, എന്നെ സഹായിക്കണമെ, മഹാപാപിയായ എൻെറമേൽ കരുണ ചെയ്യണമെ, സർവലോകത്തിന്മേലും അനുഗ്രഹങ്ങൾ വർഷിക്കണമെ ആദിയായ ചെറിയ ചെറിയ നിമിഷപ്രാർത്ഥനകൾ ചൊല്ലി അഭ്യസിക്കുക. ദൈവസാന്നിദ്ധ്യബോധം പരിരക്ഷിക്കുന്നതിനു് ഇവ സഹായകരമാണു്. ജോലിക്കിടയിലും

ഇതു ചെയ്യാവുന്നതാണ്. ഇപ്രകാരം നീ വർത്തിച്ചാൽ നിൻെറ വേല ഒരു പ്രാർത്ഥനയായി രൂപാന്തരപ്പെടും. പ്രാർത്ഥനയുടെ ഒരു അന്തരീക്ഷത്തിൽ നീ ജീവിക്കും. അതു നിനക്കു് സന്തോഷവും ആനന്ദവും പകർന്നുതരും. ഒരു ശ്രുദ്ധിമതി തൻെറ ശിഷ്യകളോട് 'കലത്തിൻെറയും പാത്രങ്ങളുടെയും ഇടയ്ക്കു് യേശുവിനെ കാണുക' എന്നു് ഉപദേശിച്ചിരുന്നു. അടുക്കളജോലിയിലും ദൈവസാന്നിദ്ധ്യബോധം പാലിക്കണമെന്നു സാരം. ഒരു ആശ്രമത്തിലെ കുശിനിജോലിക്കാരനായിരുന്ന ബ്രദർ ലോറൻസ് ഇപ്രകാരം ചെയ്തതിനാൽ ആ ആശ്രമത്തിലേക്കും പരിശുദ്ധനായിത്തീർന്നതു് സുപ്രസിദ്ധമാണല്ലൊ.

വീഴ്ച സംഭവിക്കാമായിരുന്ന ഏററം അപകടകരമായ ഒരു സാഹചര്യത്തിൽനിന്നും വി. യൗസേഫ് പൊത്തിഫേറിൻെറ ഭവനത്തിൽ വച്ചു രക്ഷപെട്ടതും ദൈവസാന്നിദ്ധ്യബോധപരിശീലനംകൊണ്ടായിരുന്നുവല്ലോ. 'എൻെറ ദൈവത്തിൻെറ മുമ്പാകെ ഇത്ര വലിയ തിന്മ ഞാൻ എങ്ങനെ ചെയ്യും?' എന്നു് നിലവിളിച്ചുകൊണ്ടാണല്ലൊ അവൻ ഓടിഒളിച്ചതു്. കർത്താവിൻെറ തൃപ്പാദത്തിങ്കൽ ഇരുന്നു് തന്നിൽനിന്നു് കേൾക്കുകയും തിരുമുഖത്തേക്കു് നോക്കി പ്രചോദനം ഉൾക്കൊള്ളുകയും ചെയ്ത ബഥാന്യയിലെ മറിയാമിനെ 'മറിയാം നല്ല അംശം തെരഞ്ഞെടുത്തു' എന്നു പറഞ്ഞു് കർത്താവു ശ്ലാഘിക്കയത്രെ ചെയ്തതു്. ആ മറിയാമിനെപ്പോലെ 'നല്ല അംശം' തെരഞ്ഞെടുത്തിട്ടുള്ള അനേകരുടെ പ്രാർത്ഥനകൊണ്ടായിരിക്കണം, ഒരു സോദോംഗോമോറാ ആയിരിക്കുന്ന ഇന്നത്തെ ലോകം നിലനില്ക്കുന്നതു്. എൻെറ ആത്മാവേ, നീയും അവരിൽ ഒരാളാകുവാൻ പരിശ്രമിക്കുക.

പ്രാർത്ഥനയുടെ ശക്തിയെകുറിച്ചു് ഒരു കവി പാടിയിരിക്കുന്ന ഭാഗം പരാവർത്തനം ചെയ്താൽ ഏതാണ്ടു് ഇപ്രകാരമാണു്. 'അന്നു് ക്ഷീണിതക്കു് ആശ്വാസവും രോഗികൾക്കു് സന്തോഷവും ലഭിച്ചു. അതു് എങ്ങനെ സംഭവിച്ചു എന്നു് അവർ ആശ്ചര്യപ്പെടുകയും ചെയ്തു. കാരണമൊ ഉഴുതുകൊണ്ടിരുന്ന കൃഷിക്കാരൻ 'കർത്താവേ, ക്ഷീണിതരെയും രോഗികളെയും സഹായിക്കണമെ' എന്നു് പ്രാർത്ഥിച്ചു എന്നുള്ളതു തന്നെ'.

വിദേശവയലുകളിൽ സുവിശേഷം പ്രചരിപ്പിച്ചുകൊണ്ടിരുന്നവരുടെ വചനങ്ങൾക്കു് അന്നു് വളരെ ശക്തിയുണ്ടാകുകയും പലരും മാനസാന്തരപ്പെടുകയും ചെയ്തു. അവരും കാരണം അറിയാതെ അത്ഭുതപ്പെടുകയാണു്. സ്വദേശത്തുള്ള രണ്ടോ മൂന്നോ പേർ ഒരുമിച്ചുകൂടി ഒരു മണിക്കൂർ അവക്കുവേണ്ടി പ്രാർത്ഥിക്കുകയായിരുന്നു.

ഇപ്രകാരം അർഹിക്കാത്ത പല അനുഗ്രഹങ്ങളും നാം പ്രാപിക്കുമ്പോഴും എങ്ങനെയെന്നറിയാതെ നാമും ദീർഘമായി അത്ഭുതം കൂറുകയാണു്. അതിൻെറ കാരണം, അജ്ഞാതരായി, പക്ഷെ അങ്ങകലെയായിരിക്കാം, ആരൊക്കെയോ നമുക്കുവേണ്ടി മുട്ടിന്മേൽ നില്ക്കുന്നതു് നാം കാണുന്നില്ല എന്നുള്ളതുതന്നെ'.

"More things are wrought by prayer than the world dreams of" എന്നു് ഒരു കവി പാടിയിരിക്കുന്നതും എത്രയോ പരമാർത്ഥം!

എൻെറ യേശുവേ, പ്രാർത്ഥിപ്പാൻ എന്നെ പഠിപ്പിക്കണമെ. എന്നിൽ വസിച്ചുകൊണ്ടു് നീ എന്നിൽ പ്രാർത്ഥിക്കണമെ. അപ്പോൾ വേണ്ടപോലെ പ്രാർത്ഥിപ്പാൻ ഞാൻ ശക്തനായിത്തീരും.

—0—

# സഭയിൻകൂടാരത്തിലെ ബലികർമ്മങ്ങൾ

(തുടർച്ച)

(ഫാദർ ഗീവറുഗീസ്, ആത്തുങ്കൽ)

## B) സുഗന്ധവാസനബലി

ഈ ബലിയിൽ പ്രധാനമായവ ഹോമയാഗം (ലേവി. 1–ൽ) ഭോജനയാഗം (ലേവി. 2–ൽ) സമാധാനയാഗം (ലേവി. 3–ൽ) എന്നിവ ആകുന്നു. പാപപരിഹാരം ലഭിച്ചവനുമാത്രമെ ഇതു് അർപ്പിക്കുവാൻ അവകാശം ഉണ്ടായിരുന്നുള്ളു. ഈ ബലിസാധനങ്ങളുടെ യാതൊരു അംശവും കൃപാസനത്തിൻമുമ്പാകെ വിശുദ്ധസ്ഥലത്തൊ, പാളയത്തിനു പുറത്തൊ കൊണ്ടുചെന്നു് ശുശ്രൂഷകൾ നടത്തിവന്നിരുന്നില്ല. പാപിക്കാണു് കൃപാസനവും ക്രൂശും വച്ചിരിക്കുന്നതു്. പാപിക്കത്രെ കരുണയുടെ ആവശ്യം ഉള്ളതു്. ദൈവം എല്ലാവരോടും സ്നേഹമുള്ളവൻ ആണെങ്കിലും തൻെറ കരുണ എല്ലാ സൃഷ്ടിക്കും ആവശ്യമായിവരുന്നില്ല. വി. മാലാഖമാരെ ദൈവം സ്നേഹിക്കുന്നു. എന്നാൽ അവർക്കു കരുണ ആവശ്യമായിവരുന്നില്ല(?) പാപിക്കത്രെ കരുണയുടെ ആവശ്യം. ഒരുത്തൻ പാപപരിഹാരബലി കഴിച്ചു് പാപപരിഹാരം ലഭിച്ചാൽ പിന്നീടു് അവനു് ആവശ്യമായി വരുന്നതു് സുഗന്ധവാസനബലി ആണു്. ഇപ്രകാരം സുഗന്ധവാസനബലി കഴിക്കുന്ന ഒരു വലിയ സമൂഹത്തെ സഭയിൻകൂടാരത്തിലെ പ്രാകാരത്തിൽ കാണ്മാൻ സാധിക്കുന്നു. പാപപരിഹാരം ലഭിച്ച ഒരു ക്രിസ്ത്യാനി വന്നിരിക്കുന്നതു് എവിടെ? 'പിന്നെയോ സീയോൻപർവ്വതത്തിനും ജീവനുള്ള ദൈവത്തിൻെറ നഗരമായ സ്വർഗ്ഗീയ യറുശലേമിന്നും അനേകായിരം ദൂതന്മാരുടെ സർവസംഘത്തിനും സ്വർഗ്ഗത്തിൽ പേരെഴുതിയിരിക്കുന്ന ആദ്യജാതന്മാരുടെ സഭയ്ക്കും (Church) എല്ലാവരുടെയും ദൈവമായ ന്യായാധിപതിക്കും സിദ്ധന്മാരായ നീതിമാന്മാരുടെ ആത്മാക്കൾക്കും പുതിയനിയമത്തിൻെറ മദ്ധ്യസ്ഥനായ യേശുവിനും....... പുണ്യാഹരക്തത്തിനും അടുക്കൽ അത്രെ നിങ്ങൾ വന്നിരിക്കുന്നതു്'' (എബ്രാ. 12: 22–24) ആകയാൽ ദൈവസന്നിധിയിൽ നമുക്കു് സ്നേഹത്തിലും ഐക്യതയിലും സുഗന്ധവാസനബലികളെ അർപ്പിക്കാം. ഈ ബലികൾ പാപപരിഹാരം ലഭിച്ചവൻ അർപ്പിക്കേണ്ടതാണു്. മനുഷ്യൻ പാപം ചെയ്തില്ലെങ്കിലും ബലി ആവശ്യം ആയിരുന്നു. ആയതു് സുഗന്ധവാസനബലി അത്രെ. യേശുക്രിസ്തു സുഗന്ധവാസനബലി ആയി ലോകസ്ഥാപനത്തിനു മുമ്പേ മുന്നറിയപ്പെടുകയും നമ്മെ അവനിൽ തെരഞ്ഞെടുക്കുകയും ചെയ്തു (എഫേ. 1: 4–6).

ലേവി. 1–ാം അദ്ധ്യായത്തിൽ ഹോമയാഗത്തെക്കുറിച്ചു വായിക്കുന്നു. ഇസഹാക്കിൻെറ ബലിഅർപ്പണവും, നോഹിൻെറ ബലിയും ഹോമബലികൾ ആയിരുന്നു (ഉല്പ. 22: 7; 8: 20). ഈ രണ്ടു ബലികളും ഒരു വലിയ വിജയത്തിൻെറ (വിടുതലിൻെറ) സന്തോഷമാണു് അർപ്പിച്ചതു്. സഭയിൻകൂടാരത്തിൽ ഉള്ള യാഗപീഠത്തിൽ തീ എപ്പോഴും കത്തിക്കൊണ്ടിരിക്കത്തക്കവണ്ണം രാത്രിയിൽ സഭാനേരത്തും അതു യാഗപീഠത്തിൽ ഇരുന്നിരുന്നു. സമാധാനയാഗം കഴിക്കത്തക്കവണ്ണം ഉഷസ്സുവരെ അതു കത്തിക്കൊണ്ടിരിക്കണം. പാപയാഗം അർപ്പിച്ചുകഴിഞ്ഞാൽ മുന്നമെ അർപ്പിക്കേണ്ടതു. പാപയാഗം കഴിക്കുന്നവർക്കു നിർബ്ബന്ധിത അർപ്പണവും ഹോമയാഗം ആയിരുന്നു (ലേവി. 5: 8–10). ഇതുപോലെ ഒരു വിശ്വാസി മുഴുവനായി ദൈവസന്നിധിയിൽ അവനെത്തന്നെ ഹോമയാഗമായി അർപ്പിക്കേണ്ടതാണു്. അവൻ ദൈവസ്നേഹത്തിൽ ജ്വലിച്ചുപ്രകാശിച്ചുകൊണ്ടു് അന്ധകാരലോകത്തിൽ പ്രകാശമായി വിളങ്ങേണ്ടതാണു്. 'അവനെ (ദൈവത്തെ) പൂർണ്ണഹൃദയത്തോടും പൂർണ്ണമനസ്സോടും പൂർണ്ണശക്തിയോടുംകൂടെ സ്നേഹിക്കുന്നതും തന്നെപ്പോലെ കൂട്ടുകാരനെ സ്നേഹിക്കുന്നതും സകല സർവാംഗഹോമങ്ങളെക്കാളും യാഗങ്ങളെക്കാളും സരമേറിയതു്'' (മർക്കോ. 12: 33; മത്താ. 5: 14).

ലേവി. 2–ാംഅദ്ധ്യായത്തിൽ ഭോജനയാഗത്തെക്കുറിച്ചത്രേ പറയുന്നതു്. അതു പുളിച്ചതായിരിക്കരുതു്. എണ്ണ ചേർത്തതായിരിക്കണം. മാവു് ആണെങ്കിൽ കുന്തുരുക്കം ഇടണം etc. ഇതുപോലെ ദൈവസ്നേഹത്താൽ വളരുന്ന ഒരു

ത്തൻ ... ളിപ്പില്ലാത്തവനും (1 കോരി. 5: 7) ദൈവ...പമാം ആകുന്ന ഭോജനംവഴി ദിവസം പ്രതി ...പോഷിപ്പിക്കപ്പെടുന്നവനും ആയിരിക്കണം. ... 'മനുഷ്യൻ അപ്പംകൊണ്ടുമാത്രമല്ല ദൈവത്ത... വായിൽക്കൂടിവരുന്ന സകല വചനം... ജീവിക്കുന്നു (മത്താ. 4: 4). അതിനാൽ ...യഹോവയുടെ പുസ്തകത്തിൽനിന്നു് അന്വേ...ച്ചു് വായിച്ചുനോക്കുവിൻ' എന്നു് ദീർഘദ...ി പറയുന്നു (ഏശാ. 34: 16). മാത്രവുമല്ല ...ഷ്യു് ജ്ഞാനിയാക്കുവാൻ മതിയാകുന്ന തി...എഴുത്തുകളെ ദിനംപ്രതി ശോധന ചെയ്യുകയു...ചെയ്ക എന്നു വി. പൗലോസും പറയുന്നു (...തീമോ. 3: 14–17; 4: 13) ഇപ്രകാരം ...പോഷിപ്പിക്കപ്പെടുന്ന ഒരു വിശ്വാസി കുന്തുരുക്ക... സൗരഭ്യവാസന ആയിരിക്കുന്നപ്രകാരം ദി...ംപ്രതി ദൈവവചനം മററുള്ളവർക്കു പറ...ാടുത്തു് അവരെ രക്ഷയിലേക്കു വഴി നട...ൻ ആയിരിക്കേണ്ടതാകുന്നു (സങ്കീ. 51: 1...)

ലേവി ...ാം അദ്ധ്യായത്തിൽസമാധാനബലിയെ...ുന്നു വായിക്കുന്നതു്. ഇതു് ...മയാ... ...ൽ പകൽമുഴുവനും ദഹിപ്പിക്കപ്പെട

'എന്നാൽ നിങ്ങളുടെ വിശ്വാസം എന്ന യാഗം അർപ്പിക്കുന്നേ ശുശ്രൂഷയിൽ' (ഫിലി. 2: 17) 'ഞാനോ ഇപ്പോൾതന്നെ പാനീയയാഗമായി ഒഴിക്കപ്പെടുന്നു' (2 തീമോ. 4: 6). 'എല്ലാവരും തങ്ങളുടെ സമൃദ്ധിയിൽനിന്നല്ലോ വഴിപാടു് ഇട്ടതു്; ഇവളോ തന്റെ ഇല്ലായ്മയിൽനിന്നു് തനിക്കുള്ള ഉപജീവനം ഒക്കെയും ഇട്ടിരിക്കുന്നു' (ലൂക്കോ 21: 4).

'നിങ്ങളുടെ ശരീരങ്ങളെ ജീവനും വിശുദ്ധിയും ദൈവത്തിനു പ്രസാദവുമുള്ള യാഗമായി സമർപ്പിപ്പിൻ' (റോമ. 12: 1).

'നിങ്ങൾ അയച്ചുതന്നതു് സൗരഭ്യവാസനയായി ദൈവത്തിനു പ്രസാദവും സുഗ്രാഹ്യവുമായ യാഗമായി..... പ്രതിഗ്രഹിച്ചു് തൃപ്തനായിരിക്കുന്നു, (ഫിലി. 4: 18).

ബലി അർപ്പിക്കുന്നവനാണു് പുരോഹിതൻ എന്നു് ഒരു ധാരണ ചിലരിൽ കടന്നുകൂടിയിട്ടുണ്ടു്. ലേവി. 1–7 വരെയുള്ള അദ്ധ്യായങ്ങൾ വായിച്ചാൽ വ്യക്തിപരമായ ബലി അർപ്പിക്കുന്നവനും (അർപ്പിച്ചു=ഖാറേബു്) അറക്കുന്നവനും പുരോഹിതൻ അല്ലെന്നു് ഗ്രഹിക്കാ



ന്നു ഒരു ക്രിസ്ത്യാനി പകൽ എന്നപ്രകാരം ഇടറാതെ സമാധാനത്തിൽ ജീവിക്കേണ്ടതാണു്. അവൻ സമാധാനം നടത്തുന്നവനും ആയിരിക്കണം (മത്താ. 5: 9; യാക്കോ. 3: 18).

വ്യക്തിപരമായി നാം അർപ്പിക്കേണ്ട ചില ബലികളെപ്പററി പുതിയനിയമത്തിൽ ഇപ്രകാരം പറയുന്നു:– 'അവൻ മുഖാന്തിരം നാം ദൈവത്തിനു് അവന്റെ നാമത്തെ ഏററുപറയുന്ന അധരഫലം എന്ന സ്തോത്രയാഗം ഇടവിടാതെ അർപ്പിക്കുക; നന്മചെയ്വാനും കൂട്ടായ്മ കാണിക്കാനും മറക്കരുതു്. ഈവക യാഗത്തിലല്ലൊ ദൈവം പ്രസാദിക്കുന്നു' (എബ്രാ 13: 15)

വുന്നതാണു്. ബലി ആവശ്യമുള്ള വ്യക്തി ആണു് ബലിക്കുള്ള മൃഗത്തെ കൊണ്ടുവരുന്നതും അർപ്പിക്കുന്നതും അറക്കുന്നതും. എന്നാൽ അറുത്തശേഷമുള്ള ബലിശുശ്രൂഷകൾ നടത്തുന്നതു് പുരോഹിതൻ ആകുന്നു.

ഇപ്രകാരം വ്യക്തിപരമായ ബലിയെപ്പററി മൊത്തമായി ചിന്തിക്കുമ്പോൾ ഒരു പാപി അവന്റെ പാപത്തിൽനിന്നു് തിരിഞ്ഞു് പാപമോചനം പ്രാപിക്കണമെന്നും, ഇപ്രകാരം പാപമോചനം പ്രാപിച്ചവൻ അവന്റെ വ്യക്തിപരമായ ബലികളെ ദൈവസന്നിധിയിൽ സമർപ്പിച്ചു് ദൈവവുമായുള്ള ബന്ധത്തിൽനിന്നു വിട്ടുപോകാതെ ജീവിക്കണമെന്നും പഠിക്കുന്നു. (തുടരും)

# ബ. കെ. വി. ഗീവറുഗീസ് റമ്പാച്ചൻെറ അന്ത്യനിമിഷങ്ങൾ

(സ്വ. ലേ.) തിരുവാങ്കോട്ട്, 17–7–70

തിരുവാങ്കോട്ടു സെൻറു് മേരീസ് പള്ളിയുടെ പുനരുദ്ധാരകനും കലശേഖരം സെൻറു് തോമസ് പള്ളിയുടെ സ്ഥാപകനുമായ വ. ദി. ശ്രീ. കെ. വി. ഗീവറുഗീസ് റമ്പാച്ചൻ, 80–ാമത്തെ വയസ്സിൽ 1970 ജൂലൈ 16–ാം തീയതി വ്യാഴാഴ്ച വെളുപ്പിന് 6. 30–ന് നാഗർകോവിൽ കാതറൈൻ ഹോസ്പിററലിൽവച്ച് കർത്താവിൽ നിദ്ര പ്രാപിച്ചു. അദ്ദേഹത്തിൻെറ മൃതശരീരം 17–ാം തീയതി 11 മണിക്കു തിരുവാങ്കോട്ടു പള്ളിയുടെ തെക്കേ മുററത്തുള്ള പുരാതനമായ കബറിൽ മാർ ക്ലുറീലോസ്, മാർ തേയോപ്പീലോസ്, യൂഹാനോൻ മാർ സേവേറിയോസ് എന്നീ തിരുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിലും അനേകം പട്ടക്കാരുടെ സഹകരണത്തിലും ഒരു വമ്പിച്ച ജനതതിയുടെ സാന്നിദ്ധ്യത്തിലും സംസ്ക്കരിക്കപ്പെട്ടു. അങ്ങനെ സേവനനിർഭരമായ ഒരു വൈദികജീവിതത്തിനും തപോനിഷ്ഠമായ ഒരു ദയറായജീവിതത്തിനും കാലത്തിൻെറ തിരശ്ശീല വീണു.

ഏതാണ്ടു രണ്ടു മാസങ്ങൾക്കു മുമ്പാണ് അദ്ദേഹം തിരുവാങ്കോട്ടു മിഷ്യനുവേണ്ടി ധനശേഖരാർത്ഥം വടക്കൻ പ്രദേശങ്ങളിൽ സഞ്ചരിച്ചതു്. പൂർവ്വവൽക്ഷീണനായി കാണപ്പെട്ടെങ്കിലും ഇത്ര പെട്ടെന്നു കടന്നുപോകുമെന്ന് ആരും വിചാരിച്ചില്ല. തിരിച്ചു തിരുവാങ്കോട്ട് എത്തിയശേഷം നല്ല ശരീരസുഖമില്ലാതാണിരുന്നതു്. ജൂലൈ 13–ാംതീയതി പ്രാർത്ഥനയും അത്താഴഭക്ഷണവും കഴിഞ്ഞിരിക്കുമ്പോൾ ശരീരമാസകലം ഒരു വിറയൽ അനുഭവപ്പെട്ടു. തുടർന്ന് ഛർദ്ദിയും. ഡോ. കെ. എൽ. ജോർജ്ജിനെ വരുത്തി. അദ്ദേഹം ഉപദേശിച്ചതനുസരിച്ച് 14–ാംതീയതി നാഗർകോവിൽ കാതറൈൻ ബൂത്തു് ആശ്ശുപത്രിയിലേക്കു കൊണ്ടുപോയി. റമ്പാച്ചന് അനുഭവപ്പെട്ട എക്കിററ് അദ്ദേഹത്തിൻെറ ഇഹലോകജീവിതാന്ത്യത്തിൻെറ മണിമുഴക്കമായിട്ട് അദ്ദേഹം തിരിച്ചറിഞ്ഞു്, തനിക്കു തൈലാഭിഷേകം തരണമെന്ന് കൂടെയുണ്ടായിരുന്ന കലശേഖരം പള്ളിവികാരി ഫാദർ മത്തായി മൂലങ്കുഴിയോട്ട് ആവശ്യപ്പെട്ടു. 15–ാം തീയതി തൈലാഭിഷേകക്കൂദാശ നല്ല സുബോധത്തോടെ സ്വീകരിച്ചു. തിരുവാങ്കോട്ടു പള്ളിയെപററിയും മിഷ്യനെപററിയുമുള്ള വിചാരമാണ് അന്ത്യനിമിഷത്തിലും അദ്ദേഹത്തിനുണ്ടായിരുന്നതു്. അതിൻെറ കടഭാരം അദ്ദേഹത്തെ ചിന്താകുലപ്പെടുത്തിയിരുന്നു. റമ്പാച്ചൻെറ അന്ത്യനിമിഷങ്ങളിൽ തിരുവനന്തപുരം പള്ളിവികാരി ഫാദർ പി. എം. ഈപ്പനും മററും അടുത്തുനിന്നു പ്ര



ത്യേകം പ്രാർത്ഥനകൾ നടത്തിക്കൊണ്ടിരുന്നു. റമ്പാച്ചൻെറ മരണം വളരെ ശാന്തമായിരുന്നു. അങ്ങനെ അവിശ്രമമായ അദ്ധ്വാനജീവിതത്തിൽനിന്നും ആ ആത്മാവു വിശ്രാന്തിയിലേക്കു പറന്നുയർന്നു. റമ്പാച്ചൻെറ നിര്യാണവാർത്ത പരുമലസിമ്മനാരിയിൽ എത്തി താമസിച്ചിരുന്ന പ. കാതോലിക്കാബാവാ തിരുമേനി ഫോൺ മുഖേനയാണ് അറിഞ്ഞതു്. തിരുമേനിക്കു ശരീരസുഖമില്ലാതിരുന്നതിനാൽ തിരുമേനിയുടെ കല്പനപ്രകാരം പരുമലസിമ്മനാരി മാനേജർ ഫാദർ കെ. ബി. മാത്യൂസും, തിരുമനസ്സിലെ സെക്രട്ടറി ഫാദർ കെ. വി. ജോ

സപ്പം രാത്രിയിൽതന്നെ തിരുവാങ്കോട്ടെത്തി.

മൃതശരീരം തിരുവാങ്കോട്ടുപള്ളിയിൽ കൊണ്ടുവന്നു് അംശവസ്ത്രം ധരിപ്പിച്ചു് പള്ളിമദ്ധ്യത്തിൽ തയ്യാറാക്കപ്പെട്ട പീഠത്തിൽ വയ്ക്കപ്പെട്ടു. രാത്രി മുഴുവൻ കബടക്കസംബന്ധമായ പ്രാർത്ഥനകൾ നടത്തപ്പെട്ടു. മാർ കുറീലോസ്, യൂഹാനോൻ മാർ സേവേറിയോസ് എന്നീ തിരുമേനിമാർ രാത്രി 11 മണിയോടുകൂടി തിരുവാങ്കോട്ടെത്തിച്ചേർന്നു. രാവിലെ 6 മണിക്കു മാർ സേവേറിയോസ് തിരുമേനി വി. കുർബ്ബാന അർപ്പിച്ചു. അനന്തരം ശവസംസ്കാര ശുശ്രൂഷകൾ വന്ദ്യതിരുമേനിമാരുടെ നേതൃത്വത്തിൽ നടത്തപ്പെട്ടു. ശുശ്രൂഷ ആരംഭിച്ചപ്പോഴേക്കും മാർ തേയോഫീലോസ് തിരുമേനിയും വന്നുചേർന്നു. ശുശ്രൂഷാമദ്ധ്യേ 'മലങ്കരസഭ' പത്രാധിപർ ഫാദർ റ്റി. വി. ജോർജ്ജ് നെടുമാവു് ചരമപ്രസംഗം നടത്തി.

തിരുവാങ്കോട്ടുപള്ളി ജീർണ്ണിച്ചും, അതിന്റെ മതിലുകൾ ഇടിഞ്ഞും, വസ്തുക്കൾ അന്യാധീനപ്പെട്ടും കിടന്ന സന്ദർഭത്തിൽ കാലംചെയ്ത പ. കാതോലിക്കാബാവാതിരുമേനിയിൽനിന്നുള്ള നിയോഗം സ്വീകരിച്ചു് ഏകനായി തിരുവാങ്കോട്ടെത്തി പ്രാർത്ഥനയും ഉപവാസവും ആയുധങ്ങളായി ഉപയോഗിച്ചാണു റമ്പാച്ചൻ പള്ളിയുടെ പുനരുദ്ധാരണം നിർവ്വഹിച്ചതു് എന്നു ഫാദർ ജോർജ്ജ് ചൂണ്ടിക്കാണിച്ചു. പള്ളിയുടെ പടിഞ്ഞാറുവശത്തു് ഫലസമൃദ്ധമായി നില്ക്കുന്ന കേരവൃക്ഷങ്ങളും കൃഷിത്തോട്ടവും റോഡരികിൽ പണികഴിപ്പിച്ചിട്ടുള്ള ഉറപ്പേറിയ കെട്ടിടങ്ങളും പട്ടക്കാർക്കു പാർക്കാനുള്ള ദയറാക്കെട്ടിടവുമെല്ലാം റമ്പാച്ചന്റെ സ്മാരകങ്ങളായിരിക്കുമെന്നു് അദ്ദേഹം പ്രസ്താവിച്ചു. അദ്ദേഹം തുടർന്നു:—'കല്ലും മണ്ണുംകൊണ്ടുപടുത്തുയർത്തപ്പെട്ട സ്ഥാപനം എന്നതിനെക്കാൾ ഒരു ചലിക്കുന്ന പ്രസ്ഥാനമായിത്തീരണം തിരുവാങ്കോട്ടുപള്ളി എന്നു് അദ്ദേഹം ആഗ്രഹിച്ചു. നൂററിഒന്നു ദയറായക്കാർ ഒരുമിച്ചു വസിക്കുന്ന വിപുലമായ ഒരു ദയറായായി തിരുവാങ്കോടുമിഷ്യൻ രൂപം കൊള്ളണമെന്നും ജീവകാരുണ്യപരമായ അതിന്റെസന്ദേശംമലങ്കരസഭയിലാകെ മാറെറാലി കൊള്ളണമെന്നും അദ്ദേഹം അഭിലഷിച്ചു. അനാഥശാല, നിശാപാഠശാല, നെയ്ത്തുശാല, നേഴ്സറിസ്കൂൾ, ഡിസ്പെൻസറി എന്നിങ്ങനെ വിവിധ പ്രസ്ഥാനങ്ങൾ തിരുവാങ്കോട്ടു് പ്രവർത്തനക്ഷമമാകണം എന്ന ലക്ഷ്യംവച്ചുകൊണ്ടാണു് അദ്ദേഹം പ്രവർത്തിച്ചിട്ടുള്ളതു്. നേഴ്സറിസ്കൂൾ സ്ഥാപിച്ചുകഴിഞ്ഞു. ഒരു ക്രൈസ്തവ കുടുംബംമാത്രംഅവശേഷിച്ച തിരുവാങ്കോട്ടേക്കു മലങ്കരസഭാമക്കളുടെ ആകമാനമായ ശ്രദ്ധയെആകർഷിക്കാൻ അദ്ദേഹത്തിനു സാധിച്ചു. അദ്ദേഹം മലങ്കരയിലങ്ങോളമിങ്ങോളം ഓടിനടന്നു തിരുവാങ്കോട്ടു മിഷ്യനുവേണ്ടി ധനശേഖരം നടത്തി ഈ പുരാതനദേവാലയത്തിന്റെ സമുദ്ധാരണം നിർവ്വഹിച്ചതോടൊപ്പം അനേകം ദരിദ്രരെ നിശ്ശബ്ദമായി സാന്ധരിച്ചുകൊണ്ടിരുന്നു. തിരുവാങ്കോട്ടുപള്ളി സ്ഥാപകനായി പരിഗണിക്കപ്പെടുന്ന മാർ തോമ്മാശ്ലീഹായുടെ സേവനസരണിയെത്തന്നെ അദ്ദേഹം പിന്തുടർന്നു. ഗീവറുഗീസ് റമ്പാച്ചൻ എല്ലാവരെയും സ്നേഹിച്ചു. ശത്രുക്കളായി വർത്തിക്കുമെന്നു വിചാരിക്കപ്പെട്ടിരുന്നവരെ, സ്നേഹനിർഭരമായ സ്വസ്വഭാവവിശേഷത്താലും വർത്തനവൈഭവത്താലും ബന്ധുക്കളാക്കാൻ അദ്ദേഹത്തിനു സാധിച്ചു. നിരാശ അദ്ദേഹത്തെ തീണ്ടിയിരുന്നി

FOR FAVOURS RECEIVED







A Student, Medical College, Alleppey.

Sosamma, Mukalethu, Adoor.

ല്ല. അസാദ്ധ്യം എന്ന പദം അദ്ദേഹത്തിന്റെ ജീവിതത്തിന്റെ പദസമുച്ചയത്തിലുണ്ടായിരുന്നില്ല. പല പ്രാവശ്യം നാല്പതു ദിവസങ്ങൾ നിരാഹാരനായി നോമ്പാചരിച്ചിരുന്ന റമ്പാച്ചൻ–ഈ തലമുറയിലെ അന്യാദൃശനായ തപോധനനാണ്. പുണ്യതാപസന്മാരുടെ നിരയിൽ ചേർക്കപ്പെടുവാൻതക്ക വിശുദ്ധ ജീവിതം അദ്ദേഹം നയിച്ചു. സ്വാർത്ഥത അദ്ദേഹത്തെ തീണ്ടിയിരുന്നില്ല. ദാരിദ്ര്യത്തെ അദ്ദേഹം സ്നേഹിച്ചു. ഭക്ഷണസുഖം അദ്ദേഹം ആഗ്രഹിച്ചില്ല. വിലകൂടിയ കുപ്പായങ്ങൾ അദ്ദേഹം ധരിച്ചില്ല. ഉന്നതസ്ഥാനങ്ങൾ കാംക്ഷിച്ചില്ല. എല്ലാം തിരുവാങ്കോട്ട് പള്ളിക്കും മിഷ്യനുംവേണ്ടി. കുലശേഖരത്ത് മനോഹരമായ പള്ളിയും പള്ളിബംഗ്ലാവും സ്ഥാപിച്ച് ഇടവകയെ അദ്ദേഹം സംഘടിപ്പിച്ചു. നാഗർകോവിലും പള്ളിപണിയാൻ അദ്ദേഹം ആഗ്രഹിച്ചിരുന്നു. അദ്ദേഹത്തെപ്പോലെയുള്ള ഒരാൾക്കല്ലാതെ പിന്തുടരുവാനാവാത്തവിധത്തിലുള്ള അസാമാന്യമായ കർമ്മപ്രഭാവത്തിന്റെ ഉടമയാണു റമ്പാച്ചൻ. മുളന്തുരുത്തിയിലുള്ള പുരാതനമായ വെട്ടിക്കൽദയറായുടെ പുനരുദ്ധാരണകൃത്യവും ഏറ്റെടുക്കാൻ ഈ റമ്പാച്ചൻ മടിച്ചില്ല. വാർദ്ധക്യത്തിലുമദ്ദേഹം കർമ്മധീരനായിരുന്നു. ദയറാകൾ ഉയരണം, ദയറാപ്രസ്ഥാനം വളരണം. ദയറായജീവിതത്തിനു് അദ്ദേഹം പ്രചോദനം ഉൾക്കൊണ്ടതു് അദ്ദേഹത്തിന്റെ വന്ദ്യഗുരുഭൂതനായ മാർ കൂറീലോസ് (പാണമ്പടി) മെത്രാപ്പോലീത്താ തിരുമേനിയിൽനിന്നായിരുന്നു. തിരുവാങ്കോട്ടുനിന്നും മടങ്ങിപ്പോയാലെന്താണെന്നു ചിന്തിക്കത്തക്ക പ്രയാസകരമായ അനുഭവങ്ങളിലൂടെ കടന്നുപോയ അവസരങ്ങൾ റമ്പാച്ചനുണ്ടായിട്ടുണ്ട്. മാർതോമ്മാ ശ്ലീഹായിൽനിന്നു ലഭിച്ച ദർശനമാണദ്ദേഹത്തെ ഇവിടെ നിലനിർത്തിയതു്. അദ്ദേഹത്തിനു കർബ്ബാനപ്പണമായും മറ്റും വ്യക്തിപരമായി കിട്ടിയ നയാപൈസാവരെയും ഈ പുരാതനസ്ഥാപനത്തിനുവേണ്ടി അദ്ദേഹം വിനിയോഗിച്ചു. അദ്ദേഹം മുമ്പിരുന്ന തൃക്കോതമംഗലം, പിറവം, പിറമാടം എന്നീ ദയറാകളിലും മാഞ്ഞുപോകാത്ത സേവനമുദ്ര പതിക്കാൻ അദ്ദേഹത്തിനു സാധിച്ചു. ഒന്നും അദ്ദേഹത്തിനു സ്വന്തമായിട്ടില്ലായിരുന്നു, എല്ലാം അദ്ദേഹം സ്വന്തമായി കരുതി. എല്ലാം സഭയ്ക്കുവേണ്ടിയും ദൈവതിരുനാമമഹത്വത്തിനുവേണ്ടിയും. ഇനി പണപ്പിരിവിനുവേണ്ടി അദ്ദേഹം നമ്മെ സമീപിക്കയില്ല. എന്നാൽ ആ വ്യക്തിത്വം അവശേഷിപ്പിച്ച ആത്മചൈതന്യം എന്നാളും നിലനില്ക്കും. ഒരു താപസശ്രേഷ്ഠന്റെ നിത്യസമാധി എന്ന നിലയിൽ തിരുവാങ്കോട്ടുപള്ളി പുണ്യസ്ഥലമായി പ്രകീർത്തിക്കപ്പെടും'.

റമ്പാച്ചന്റെ ശിഷ്യനായ ഫാദർ സി. ഐ. ജിസ്സസ് കണ്ണുനീരോടെ ചെയ്ത പ്രസംഗത്തിൽ റമ്പാച്ചന്റെ ജീവിതവിശുദ്ധിയെയും അഗാധപാണ്ഡിത്യത്തെയും അനുസ്മരിച്ചു. 'റമ്പാച്ചന്റെ ശിഷ്യന്മാരായ ഞങ്ങൾ തിയോളജിക്കൽ സിമ്മനാരി അഭ്യസനം നടത്തിയവരല്ല, ആ പുണ്യപാദപീഠമായിരുന്നു ഞങ്ങളുടെ സിമ്മനാരി. അദ്ദേഹം വാർത്തെടുത്ത വൈദികർ ഇന്നു മലങ്കരയിൽ മറ്റാരുടെയും പിന്നിലല്ല. അദ്ദേഹത്തിന്റെ ശിഷ്യഗണത്തിൽപെട്ട ഒരാൾ (മാർ സേവേറിയോസ് തിരുമേനി) നമ്മുടെ തിയോളജിക്കൽ സിമ്മനാരി മല്പാനായും കൊച്ചി ഇടവകയുടെ മെത്രാപ്പോലീത്താ ആയും ഉയർത്തപ്പെട്ടു. റമ്പാച്ചനിൽ ശാന്തഗംഭീരനായ ഒരു പ്രതിഭാശാലിയെയും ഈ തലമുറയിലെ അതുല്യനായ താപസശ്രേഷ്ഠനെയും തീക്ഷ്ണബുദ്ധിയായ ഒരു കർമ്മ

# ബ. ഗീവറുഗീസ് റമ്പാച്ചന്റെ അന്ത്യവിജ്ഞാപനം

## പരമകാരുണികനിൽ പ്രിയപ്പെട്ട മലങ്കര സുറിയാനിസഹോദരങ്ങളെ ശ്രദ്ധിപ്പിൻ:

മലങ്കര ഓത്തഡോക്സ് സുറിയാനിസഭയുടെ അഭിമാനകേന്ദ്രങ്ങളിൽ ഒന്നാണ് തിരുവാങ്കോട്ടുപള്ളി. ഇരുപതു നൂററാണ്ടു് പുരാതനത്വമുള്ള ഈ ദേവാലയം ഇന്നും അതിന്റെ പഴമയ്ക്കു ഭംഗംവരാതെ നിലകൊള്ളുന്നു. വി. മാർ തോമ്മാശ്ലീഹാ മലങ്കരയിൽ സ്ഥാപിച്ച ഏഴര പള്ളികളിൽ അര പള്ളിയായിട്ടാണീദേവാലയം അറിയപ്പെടുന്നതു്. അപ്പോസ്തോലന്മാർ തങ്ങളുടെ പ്രേഷിതരംഗങ്ങളിലെല്ലാം സ്ഥാപിച്ച ദേവാലയങ്ങൾ വി. ദൈവമാതാവിന്റെ നാമത്തിലാണ്. ഈ ദേവാലയവും അപ്രകാരംതന്നെ.

ശ്രീവാഴുംകോട്ടു രാജധാനിയുടെ അധികാരസീമയ്ക്കുള്ളിൽ ഹിന്ദുക്കളും മുസ്ളീംങ്ങളും ആയ ജനതതിയുടെ മദ്ധ്യേ ഇക്കാലമത്രയും തലയുയർത്തി നില്ക്കുന്ന ഈ ദേവാലയം ഭാരതക്രൈസ്തവചൈതന്യത്തിന്റെ സമുജ്ജ്വല പ്രതീകമായി നിലകൊള്ളുന്നു.

പഴയ തിരുവിതാംകൂറിലെ ചരിത്ര പ്രസിദ്ധങ്ങളായ സ്ഥലങ്ങളുടേയും സ്ഥാപനങ്ങളുടേയും ഇടയിൽ, ഈ ദേശീയരുടെ മാത്രമല്ല വിദേശികളുടെപോലും സവിശേഷ ശ്രദ്ധയെ ആകർഷിച്ചുകൊണ്ടു നിൽക്കുന്ന ഈ പൗരാണിക ദേവാലയം നമ്മുടെ സഭയ്ക്കു് അഭിമാനാർഹമായ ഒരു നേട്ടംതന്നെയാണ്. തെക്കൻ തിരുവിതാംകൂറിൽ അധിവസിച്ചിരുന്ന പുരാതനക്രൈസ്തവർ പലരും കാലത്തിന്റെ പ്രാതികൂല്യംനിമിത്തം വിവിധ സ്ഥലങ്ങളിൽ കുടിയേറിയിട്ടു്, കേവലം ഒരു ഭവനംമാത്രം തിരുവിതാംകോട്ടു് അവശേഷിച്ചതിന്റെ ഫലമായി ഈ പുരാതനദേവാലയം നമുക്കു കൈവിട്ടുപോകുമെന്ന ഒരു ഘട്ടത്തിലാണ് പുണ്യചരിതനായ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് എന്നെ തിരുവിതാംകോട്ടേക്കു നിയോഗിച്ചതു്. പള്ളിവസ്തുക്കൾ മിക്കവാറും മുഴുവനായിതന്നെ അന്യകൈവശമായിത്തീർന്ന ഒരു പ്രതിസന്ധിയിൽ ഇവിടെ എത്തിയ ഞാൻ എന്റെ കഴിവിൽ തെല്ലും ആശ്രയിച്ചില്ല. യെറുശലേം ദേവാലയത്തിന്റെ പുനരുദ്ധാരണത്തിനായി നിയോഗിക്കപ്പെട്ട നെഹമ്യാവു് പറഞ്ഞിരിക്കുന്നപ്രകാരം 'സ്വർഗ്ഗത്തിലെ ദൈവം നമുക്കു കാര്യം സാധിപ്പിക്കും' എന്നു ശരണപ്പെട്ടുകൊണ്ടും എന്റെ എളിയ കഴിവുകൾ പൂർണ്ണമായി കർത്തൃതിരുമുമ്പാകെ സമർപ്പിച്ചുകൊണ്ടുമാണ് ഈ ദേവാലയത്തിന്റെ പുനരുദ്ധാരണത്തിനും അന്യാധീനപ്പെട്ടുകിടന്നിരുന്ന വസ്തുക്കളുടെ വീണ്ടെടുപ്പിനും പ്രയത്നമാരംഭിച്ചതു്. പുരാതനനായ ദൈവത്തിന്റെ ശാശ്വതഭുജങ്ങൾ തന്നെ ഈ ബലഹീനനെ വഴിനടത്തി. കാലംചെയ്ത പരിശുദ്ധ കാതോലിക്കാബാവാ തിരുമേനിയിൽനിന്നും തുടന്നു് ഇപ്പോഴത്തെ പ. കാതോലിക്കാബാവാതിരുമേനിയിൽനിന്നും ലഭിച്ച അനുഗ്രഹനിർഭരമായ പ്രചോദനവും, മററു വന്ദ്യതിരുമേനിമാരിൽനിന്നും ലഭിച്ച

---

യോഗിയെയും ഞങ്ങൾ കണ്ടു. ഞങ്ങളുടെ പിതാവായ റമ്പാച്ചാ! അങ്ങു ഞങ്ങൾക്കുവേണ്ടി പ്രാർത്ഥിക്കണമേ'.

മലങ്കരസഭയ്ക്കുവേണ്ടി മാനേജർ ഫാ.ററി.ജി. സഖറിയായും, മലയാളമനോരമയ്ക്കുവേണ്ടി മി. കെ. വി. മാമ്മനും റീത്തുകൾ സമർപ്പിച്ചു. യാത്ര ചോദിക്കൽ നഗരികാണിക്കൽ എന്നിവയ്ക്കുശേഷം റമ്പാച്ചന്റെ മൃതശരീരം, അദ്ദേഹം പുതുക്കി പണികഴിപ്പിച്ചിരുന്നതും കോനാട്ടുകുടുംബത്തിലെ ഒരു മല്പാനെ സംസ്ക്കരിച്ചിരുന്നതുമായ പുരാതന കല്ലറയിൽ സംസ്ക്കരിക്കപ്പെട്ടു. നമ്മുടെ സഭാംഗങ്ങൾ മാത്രമല്ല, ഇതരമതസ്ഥരായ അനേകം സ്ത്രീപുരുഷന്മാരും മൃതശരീരത്തിന്റെ മുമ്പിൽ വന്നുനിന്നു കണ്ണീർപൊഴിക്കുന്നതു് ആരുടെയും കരളലിയിക്കുന്നതായിരുന്നു.

—0—

## FOR FAVOURS RECEIVED


Abraham


Ulitty


Annet


Georgie

പ്രോത്സാഹനങ്ങളും ശാശ്വതഭജങ്ങളിൽ വഹിക്കപ്പെടുന്ന എന്നതിൻെറ പ്രത്യക്ഷ ലക്ഷ്യമായിരുന്ന എന്ന് സ്തോത്രവും നന്ദിയും നിറഞ്ഞ ഹൃദയത്തോടെ ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

തിരുവിതാംകോട്ട പള്ളിയുടെ പുനരുദ്ധാരണത്തോടനുബന്ധിച്ച പ്രവർത്തനങ്ങളുടെ ഫലമായി കുലശേഖരത്തു് സുസംഘടിതമായ ഒരു ഇടവക രൂപീകരിക്കുവാനും, സാമാന്യം നല്ല ഒരു പള്ളിയും പാഴ്സനേജും സ്ഥാപിക്കുവാനും സാധിച്ചു. നാഗർകോവിൽ, വേളിമല, നെയ്യൂർ മുതലായ സ്ഥലങ്ങളിൽ എത്തി സുവിശേഷഘോഷണം നടത്തുവാനും, ആ പ്രദേശങ്ങളിൽഉള്ള വിശ്വാസികൾക്കുവേണ്ടിദിവ്യബലി അർപ്പിക്കുവാനും, അവരുടെ ആത്മികകൃതികൾ നടത്തിക്കൊടുക്കുവാനും സൗകര്യം ലഭിച്ചു.

കാലംചെയ്ത പ. കാതോലിക്കാബാവാ തിരുമേനിയുടേയും, ഇപ്പോഴത്തെ പ. കാതോലിക്കാബാവാ തിരുമേനിയുടേയും കല്പനപ്രകാരം ശേഖരിച്ചിട്ടുള്ള സംഖ്യയിൽ ഒരു ലക്ഷത്തിൽപരം രൂപ കെട്ടിടനിർമ്മാണത്തിനു് വ്യയം ചെയ്തിട്ടുണ്ടു്. വസ്തുക്കൾ ഒററിഒഴിപ്പിക്കുന്നതിനും, തീറു വാങ്ങുന്നതിനും മററും ഒരു ലക്ഷം രൂപ ചെലവാക്കേണ്ടിവന്നു. പണശേഖരണത്തിനും നിത്യച്ചെലവുകൾക്കുമായി ഒരു ലക്ഷം രൂപയും വ്യയം ചെയ്തിട്ടുണ്ടു്. ഒരു നേരത്തെ ഭക്ഷണത്തിനുപോലും വകയില്ലാത്ത ചുററുപാടിൽ ഇതുത്തോളം പണം സ്വരൂപിക്കാനും സഭയ്ക്കുവേണ്ടി വ്യയം ചെയ്യുവാനും സാധിച്ചതു് ഒരു നിസ്സാര കാര്യമല്ല. ഇതിൻെറ പിന്നിൽ അത്യധികമായ അദ്ധ്വാനവും ക്ലേശങ്ങളും സഹിക്കേണ്ടിവന്നിട്ടുണ്ടു് എന്നുള്ളതു് വിസ്മരിക്കാവുന്നതല്ല. അതിനുവേണ്ട കൃപയും ശക്തിയും നൽകി പുലർത്തിയ കാരുണ്യവാനായ ദൈവത്തെ സ്തോത്രം ചെയ്യുന്നു.

മേല്പറഞ്ഞ കാര്യങ്ങൾ തിരുവിതാംകോട്ട കേന്ദ്രമാക്കിയുള്ള പ്രവർത്തനങ്ങളുടെ ഒരു ഭാഗം മാത്രമേ ആകുന്നുള്ളു. കൈവന്നവ നഷ്ടപ്പെടുത്താതെയും, പുരോഗമിപ്പിക്കുവാനും അവശ്യം വേണ്ടതു ചെയ്യുവാൻ ശ്രമിക്കേണ്ടതു് ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത കാര്യമാണ്. ആയതിലേക്കു ചില പദ്ധതികൾ ആവിഷ്ക്കരിക്കാൻ സാധിച്ചിട്ടുണ്ടു്.

അതിൽ ഒന്നു് ത്യാഗശീലരും സേവനസന്നദ്ധരുമായ ഒരു സംഘം ദയറായക്കാരെ സംഘടിപ്പിക്കുക എന്നതാണ്.

ഓരോ മെത്രാസനത്തിലും തിരുവിതാംകോട്ട മിഷ്യൻെറ സ്ഥിരം സഹകാരികൾ ഉണ്ടു്. കൂടുതൽ സഹകാരികൾ ഉണ്ടാകേണ്ടിയിരിക്കുന്നു. സഹകാരികൾ ഇൻസ്റ്റാൾമെൻറു് (തവണകൾ) ആയി പണം അടയ്ക്കുണം എന്നാണു് വച്ചിരിക്കുന്നതു്. ഈ ഇൻസ്റ്റാൾമെൻറു ശേഖരിച്ചു് പത്തു പ്രസ്ഥാനങ്ങൾ നടത്തേണ്ടതുണ്ടു്. ഓരോ പ്രസ്ഥാനവും ഓരോ ദയറായക്കാരൻെറ (റമ്പാൻെറ) ചുമതലയിൽ നടത്തപ്പെടണം. അതിനു് പത്തു റമ്പാന്മാർ സഭയിൽ എഴുനേൽക്കേണ്ടിയിരിക്കുന്നു. ഇങ്ങനെവരുന്ന റമ്പാച്ചന്മാരുടെ ഉപജീവനത്തിനുള്ള വക സ്വരൂപിക്കുവാൻ കഴിഞ്ഞ ഇരുപത്തിയഞ്ചു വർഷങ്ങളായി പരിശ്രമിച്ചുകൊണ്ടിരിക്കുകയാണ്.

തിരുവിതാങ്കോട്ട കേന്ദ്രമാക്കിക്കൊണ്ടു് അനാഥശാല, അഗതിമന്ദിരം, ഡിസ്പെൻസറി, തൊഴിൽശാല, നിശാവിദ്യാലയം, നഴ്സറിസ്കൂൾ, നെയ്ത്തുശാല, കുടിൽവ്യവസായം, അച്ചടിശാല, സഭാപരമായ ഗ്രന്ഥങ്ങളുടെ വിതരണകേന്ദ്രം ഇത്രയും പ്രസ്ഥാനങ്ങളാണു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. ഇവ നടപ്പിൽവന്നതിനുശേഷം ഓരോ ഭദ്രാസനത്തിലും പതിനൊന്നു ദയറായക്കാർവീതം ഇടവകയുടെ വിവിധ ഭാഗങ്ങളിലെ ദയറാകളിൽ താമസിച്ചുകൊണ്ടു് ഭദ്രാസനത്തിലെ ബഹുമാനപ്പെട്ട വൈദികരോടൊന്നിച്ചു വേല ചെയ്യണം. വിസ്തൃതമായ ഈ വയലുകളിൽ വേല ചെയ്യുവാൻ സന്നദ്ധതയുള്ള സേവനവ്യഗ്രരായ വ്യക്തികളെ സംഘടിപ്പിക്കുവാൻ അവക്കു സാധിക്കണം. ആൾശേഷിയും ധനശേഷിയുമുള്ള ഇടവകകളിൽ തിരുവിതാങ്കോട്ട മിഷ്യൻെറ സമുജ്ജ്വല സന്ദേശം പ്രചരിപ്പിക്കുവാൻ കഴിഞ്ഞാൽ വേലയ്ക്കു് അതു് വലിയ മുതൽക്കൂട്ടായിരിക്കും. തുടർന്നു്,താരതമ്യേന ശക്തികുറഞ്ഞ ഇടവകകളിലേക്കും പ്രവർത്തനം വലിയ പ്രയാസംകൂടാതെ വ്യാപിപ്പിക്കാം. ഈ പ്രവർത്തനങ്ങൾക്കു് പ്രതിവർഷം അഞ്ചുലക്ഷം രൂപാ പിരിഞ്ഞുകിട്ടത്തക്കവിധം എല്ലാ ഭദ്രാസനങ്ങളിൽനിന്നും സന്മനസ്സും, ഔദാര്യബുദ്ധിയും, കഴിവുകളും ഉള്ള സഭാമക്കളെ—പുരുഷന്മാരേയും സ്ത്രീകളേയും—ചേർത്തു് സംഘടനാശക്തി വിപുലപ്പെടുത്താവുന്നതാണ്. സഭാംഗങ്ങൾക്കു വലിയ ഭാരം തോന്നാത്തനിലയിൽ സംഭാവനകൾ നൽകുവാൻ തക്കവണ്ണം ഒരു പഞ്ചവത്സരപദ്ധതി രൂപീകരിച്ചു പ്രവർത്തനം സുഗമമാക്കുവാൻ പ്രയാസമില്ല. ഇതിനു് ഓരോ മെത്രാസനത്തിലും അതതു മെത്രാസനത്തിലെ പതിനൊന്നു ദയറായക്കാർ നേതൃത്വം നൽകേണ്ടതാണ്.

സഹകരണാംഗത്വം (മെമ്പർഷിപ്പ്) 1966—ൽ ആ

# വാർത്തകളും കുറിപ്പുകളും

## പരുമല മാർ ഗ്രീഗോറിയോസ് ആസ്പത്രി

ആസ്പത്രിയുടെ പണി ധ്രുതഗതിയിൽ പുരോഗമിച്ചുകൊണ്ടിരിക്കുന്നു. കെട്ടിടത്തിൻെറ ഒരു നില പൂത്തിയായി. രണ്ടാം നിലയുടെ പണികഠം നടക്കുന്നു. സ്ഥലത്തിൻെറ വില ഉഠംപ്പെടെ 2 1/2 ലക്ഷം രൂപയോളം ചെലവായിക്കഴിഞ്ഞു. ഇനി ഒരു 2 1/2 ലക്ഷം രൂപ കൂടി ഉണ്ടായെങ്കിലേ പണി പൂത്തായായി പ്രവത്തനം ആരംഭിക്കുവാൻ സാധിക്കു.

## ദേവാലയശിലാസ്ഥാപനവും കുരിശിൻതൊട്ടികൂദാശയും

വെട്ടിക്കലും പരിസരപ്രദേശങ്ങളിലുമുള്ള ഓർത്തഡോക്സ് സുറിയാനിക്രിസ്ത്യാനികളുടെ ആത്മികാവശ്യങ്ങഠം നിർവ്വഹിക്കുന്നതിലേക്കു് നിമ്മിക്കുന്ന വെട്ടിക്കൽകുന്നേൽ സെന്തോമസ് ഇടവകപള്ളിയുടെ ശിലാസ്ഥാപനകമ്മം കണ്ടനാട്ട ഭദ്രാസന ഇടവകയുടെ മെത്രാപ്പോലീത്താ പൗലൂസ് മാർ പീലക്സീനോസ് തിരുമേനി 23–6–70–ൽ നിർവ്വഹിച്ചിരിക്കുന്നു.

ടി പള്ളിയുടെ വകയായിട്ടുള്ള സെമിത്തേരിയുടെയും പള്ളി കോമ്പൗണ്ടിൽ നിർമ്മിച്ചിരിക്കുന്ന വിശുദ്ധ ഗീവറുഗീസ് സഹദായുടെ നാമത്തിലുള്ള കരിശിൻതൊട്ടിയുടെയും കൂദാശാകർമ്മവും അന്നേദിവസം നിർവ്വഹിക്കുകയുണ്ടായി.

## പ. ബാവാതിരുമേനി താബോർ ദയറായിൽ

കഴിഞ്ഞ ജൂലൈ 25–ാംതീയതി പത്തനാപുരം താബോർ ദയറായിൽ എഴുന്നള്ളിയ പ. കാതോലിക്കാ ബാവാ തിരുമേനിക്കു് ദയറാധിപൻ മാർ തോമ്മാ ദീവന്നാസ്യോസ് തിരുമേനിയും ദയറായക്കാരും ഹൃദയാവർജ്ജകമായ ഒരു സ്വീകരണം നൽകി.

26–ാം തീയതി ബാവാതിരുമേനി സെൻറു് സ്റ്റീഫൻസ് ചാപ്പലിൽ വി. കർബ്ബാന അർപ്പിച്ചു.

വി. കർബ്ബാനമദ്ധ്യേ പ. ബാവാ തിരുമനസ്സുകൊണ്ടു ചെയ്ത പ്രസംഗത്തിൽ സന്യാസികളും, സന്യാസിനികളും സഭയുടെ നിലനില്പിനു് അത്യാവശ്യഘടകങ്ങളാണെന്നു് കൽപിക്കുകയുണ്ടായി, മാർ തോമ്മാ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ദൈവാശ്രയത്തിൻെറയും, ദീർഘവീക്ഷണത്തിൻെറയും ഫലമാണു് സ്ഥലത്തെ സന്യാസീ സന്യാസിനീ ആശ്രമങ്ങളും, ഹൈസ്കൂഠം, ട്രയിനിംഗ് കോളേജ്, ആർട്ട്സ് കോളേജ് എന്നീ സ്ഥാപനങ്ങളും എന്നു തിരുമേനി അനുസ്മരിച്ചു.

---

ണു് ആരംഭിച്ചതു്. 1970–ൽ സഹകരണാംഗങ്ങളുടെ സംഖ്യ 1200–ൽ അധികമായിട്ടുണ്ടു്. സഭാസ്നേഹികളും ഉദാരമനസ്ക്കരുമായ സഭാമക്കഠം മെമ്പർഷിപ്പു് എടുത്തു് ഈ പരിശ്രമത്തെ പ്രോത്സാഹിപ്പിക്കുമെന്നു വിശ്വസിക്കുന്നു. ഈ വർഷാവസാനത്തിനു മുൻപു് എണ്ണൂറു പേർകൂടിയെങ്കിലും മെമ്പർഷിപ്പു് എടുക്കണമെന്നാണു് എൻെറ ആഗ്രഹം. ഇങ്ങനെ നമ്മുടെ പിതാവായ മാർ തോമ്മാശ്ളീഹാ തിരുവിതാങ്കോട്ടു കൊളുത്തിയ രക്ഷയിൻദീപത്തിൻെറ രശ്മികഠം എല്ലാ മെത്രാസനങ്ങളുടെയും, പള്ളികളുടെയും, വ്യക്തികളുടെയും കൈത്താങ്ങലാൽ പ്രോജ്ജ്വലമായി മലങ്കരയിലാകമാനം സുവിശേഷപരവും, ജീവകാരുണ്യപരവും, സാമൂഹ്യമായ ഉന്നമനത്തിനുവേണ്ട നിമ്മാണപരവുമായ പദ്ധതികളോടെ ഉപരിയുപരി മുന്നേറുവാൻ സഭാമക്കളെല്ലാവരും സഹകരണത്തിൻെറ വലത്തുകൈ നീട്ടിത്തരണമെന്നു് ബലഹീനനായ ഞാൻ അഭ്യത്ഥിക്കുന്നു.

മേല്പറഞ്ഞപ്രകാരം മെമ്പർഷിപ്പു് എടുത്തു് ധനസഹായം ചെയ്യുന്നവക്കുവേണ്ടി പ്രാത്ഥിക്കുന്നതും അവരുടെ നിര്യാണശേഷം അവരുടെ സ്മരണ ലോകാന്ത്യംവരെ നിലനിത്തത്തക്കവിധം സ്വർഹായെ രജിസ്റ്ററിൽ അവരുടെ പേരു് എഴുതി ദയറായക്കാർ സ്മരിക്കുന്നതുമാണു്. മെമ്പർഷിപ്പിൽ ചേന്നിട്ടുള്ളവരാരെങ്കിലും നിര്യാതരായിട്ടുണ്ടെങ്കിൽ വിവരം തിരുവിതാംകോട്ടേക്കു് അറിയിക്കേണ്ടതാണു്.

നൂറിൽപരം പൊതുസ്ഥാപനങ്ങളും നൂററിഅൻപതോളം അവിവാഹിത വൈദികരും ഉള്ള മലങ്കരസഭയിൽ ദയറാകളെ നിലനിത്തുവാനും ദയറായക്കാരെ സംഘടിപ്പിച്ചു് ദയറാപ്രസ്ഥാനം ശക്തിപ്പെടുത്തുവാനും നമുക്കു സാധിക്കണം. 'ദയറാകളെ നിലനിത്തേണമേ' എന്നു പ്രാത്ഥിക്കുന്ന നമുക്കു് നമ്മുടെ കർമ്മബാദ്ധ്യതയുടെനേരെ കണ്ണടച്ചുകളയാവുന്നതല്ല. കുടുംബഭാരത്തിൻെറ പാശങ്ങളാൽ കരയെല്ലാം ബന്ധിക്കപ്പെട്ടിരിക്കുന്ന വിവാഹിതപട്ടക്കാരെക്കാഠം കൂടുതലായി—തികഞ്ഞ അപ്പണ ബുദ്ധിയോടുകൂടി—സഭയുടെ പ്രേഷിതവൃത്തികളിൽ വ്യാപൃതരാകുവാൻ ദയറായക്കാരായ വൈദികക്കും, സഹോദരങ്ങഠക്കും കഴിയും. വിപുലമായ സാദ്ധ്യതകളാണു് നമ്മുടെ മുന്നിലുള്ളതു്. ബുദ്ധിപൂർവ്വമായി കൈകാര്യം ചെയ്യണമെന്നുമാത്രം. ഈ വക സംഗതികഠക്കു് ഇനി—സഭാസമാധാനത്തിൻെറ രജതരശ്മികളാൽ സഭാന്തരീക്ഷം പ്രസന്നമായിരിക്കുന്ന ഈ ഘട്ടത്തിൽ—നാം വിളംബം വരുത്തിയാൽ അതു് നമ്മുടെ വലിയ കൃത്യവിലോപമായിരിക്കും. സഭയുടെ പുരോഗമനത്തെ അതു് ബാധിക്കുകയും ചെയ്യും. ഇതു് നാം ഓരോരുത്തരും ഇരുന്നു ചിന്തിക്കേണ്ട കാര്യമല്ലയോ?

അസാദ്ധ്യകാര്യങ്ങഠക്കു പ്രാപ്തനായ കാരുണ്യവാനായ കത്താവിൻെറ മുൻപാകെ നമുക്കു് നമ്മെയും നമ്മുടെ കഴിവുകളെയും സമർപ്പിക്കാം. അവ ഒന്നു മുപ്പതായും, അറുപതായും, നൂറായും വർദ്ധിപ്പിച്ചു് ഫലപ്രദമാക്കാൻ നമ്മുടെ രക്ഷകൻ നമ്മോടുകൂടെയുണ്ടു്. അതിനാൽ പ്രാത്ഥനാപൂർവ്വം കർമ്മോന്മുഖരായി തുടർന്നു നമുക്കു് മുന്നോട്ടിറങ്ങാം.

അരുമനാഥനിൽ സുഖസന്തോഷമായിരിപ്പിൻ.

13–5–1970, കെ. വി. ഗീവറുഗീസ് റമ്പാൻ.

## കന്യാസ്ത്രീസ്ഥാനം നൽകി

27-ാം തീയതി തിങ്കളാഴ്ച രാവിലെ തോമസ് മാർ തീമോത്തിയോസ് തിരുമനസ്സുകൊണ്ട് സെൻറ് സ്റ്റീഫൻസ് പള്ളിയിൽ വി. കർബ്ബാന അർപ്പിച്ചു. തുടർന്ന്, പരിശുദ്ധ കാതോലിക്കാബാവാ തിരുമേനി, മാർ തോമ്മാ ദീവന്നാസ്യോസ്, മാർ തീമോത്തിയോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ സഹകരണത്തോടുകൂടി മൗണ്ട് താബോർ മഠത്തിലെ അംഗങ്ങളായ സിസ്റ്റർ പ്രിസ്കില്ലാ, സിസ്റ്റർ സോഫിയാ, സിസ്റ്റർ പോളീനാ എന്നിവർക്കു സന്യാസിനീസ്ഥാനം നൽകി. അനേകം വൈദികരും, ബഥനി, കടമ്പനാട്, ഓതറ എന്നീ മഠങ്ങളിലെ കന്യാസ്ത്രീകളും, ഒട്ടേറെ ആളുകളും സംബന്ധിച്ചിരുന്നു.

## റമ്പാൻസ്ഥാനം കൊടുത്തു

പത്തനാപുരം താബോർ ദയറായിലെ ഒരംഗവും, മാർ ദീവന്നാസ്യോസ് തിരുമേനിയുടെ മാനേജ്മെൻറിലുള്ള തൃശിനാപ്പള്ളി പൊന്നയ്യാ ഹൈസ്കൂൾ ഹെഡ്മാസ്റ്ററും, തമിഴനാട്ടിലെ താബോർമിഷ്യൻ സെക്രട്ടറിയും, മലങ്കരസഭാമാസികയിലെ ഒരു അനുഗ്രഹീത തൂലികാകാരനുമായ ഫാദർ സി. സഖറിയായിക്കു ജൂലൈ 30-ാം തീയതി വ്യാഴാഴ്ച വി. കർബ്ബാനാനന്തരം മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സിനോസ്, തോമസ് മാർ തീമോത്തിയോസ് എന്നീ മെത്രാപ്പോലീത്തന്മാരുടെ സഹകരണത്തിൽ പ. ബാവാ തിരുമേനി റമ്പാൻസ്ഥാനം നൽകി. അട്ടച്ചാക്കൽ ബ. മാത്യൂസ് റമ്പാൻ മുതലായ അനവധി വൈദികരും, കോയമ്പത്തൂർ, തൃശ്ശിനാപ്പള്ളി മധുര, കണ്ടറ, മാവേലിക്കര മുതലായ സ്ഥലങ്ങളിൽ നിന്നും, സമീപപ്രദേശങ്ങളിൽനിന്നുമായി ധാരാളം ജനങ്ങളും പ്രസ്തുത ശുശ്രൂഷയിൽ സംബന്ധിച്ചിരുന്നു. എല്ലാവർക്കും കാപ്പിസല്ക്കാരവും ഉണ്ടായിരുന്നു.

## സെൻറ് സ്റ്റീഫൻസ് കോളജിലെ സ്വീകരണം

ജൂലൈ 31-ാംതീയതി 3 മണിക്ക് മാർ ദീവന്നാസ്യോസ്, മാർ തീമോത്തിയോസ് എന്നീ തിരുമേനിമാർ ബ. സി. സഖറിയാ റമ്പാൻ എന്നിവരോടൊന്നിച്ച് പത്തനാപുരം സെൻറ് സ്റ്റീഫൻസ് കോളജ് കവാടത്തിൽ എത്തിയ പ. ബാവാ തിരുമേനിയെ, കോളജ് പ്രിൻസിപ്പൽ റവ. ഡോ. എൻ. ജെ. തോമസ്, സ്റ്റാഫ് അംഗങ്ങൾ, കത്തിച്ച മെഴുകുതിരികൾ പിടിച്ച വെള്ളവസ്ത്രധാരികളായ വിദ്യാർത്ഥിനികൾ എന്നിവർചേർന്ന് ഗാനാലാപത്തോടുകൂടി സ്വീകരിച്ചു. തദവസരത്തിൽ 87 ആചാരവെടികൾ മുഴങ്ങി. അനന്തരം കോളജ് എൻ. സി. സി. യുടെ ഗാർഡ് ഓഫ് ഓണർ പ. ബാവാ തിരുമേനി പരിശോധിച്ചു. തുടർന്ന് ബാവാ തിരുമനസ്സിലെ ബഹുമാനാർത്ഥം സെൻറ് സ്റ്റീഫൻസ് കോളജ് ഹാളിൽവെച്ച് സ്റ്റാഫ് അംഗങ്ങളുടെ വകയായി ഒരു ഗാർഡൻ പാർട്ടി നടത്തപ്പെട്ടു, പ്രിൻസിപ്പൽ റവ. ഡോ. എൻ. ജെ. തോമസ് ടോസ്റ്റ് പറയുകയും കോളജ് മാനേജർ മാർ ദീവന്നാസ്യോസ് തിരുമേനി, കോളജിലെ മലയാളം ലക്ചറർ വിഷ്ണു നമ്പൂതിരി എന്നിവർ പ. ബാവാ തിരുമേനിയേയും ബ. സഖറിയാ റമ്പാച്ചനേയും അനുമോദിച്ച് ഓരോ പ്രസംഗം നടത്തുകയുംചെയ്തു. ബാവാ തിരുമേനി സമുചിതമായി മറുപടി പറഞ്ഞു. അനന്തരം എല്ലാവരും ചേർന്നുള്ള ഒരു ഗ്രൂപ്പഫോട്ടോ എടുക്കപ്പെട്ടു.

## ഡോക്ടർ ജോർജ്ജ് മെമ്മോറിയൽ ഹോസ്പിററൽ സന്ദർശനം

മാർ ദീവന്നാസ്യോസ്, മാർ തീമോത്തിയോസ് എന്നീ തിരുമേനിമാരോടുകൂടി ആഗസ്റ്റ് 2-ാംതീയതി 'ഡോക്ടർ ജോർജ്ജ് മെമ്മോറിയൽ' ഹോസ്പിററലിലെത്തി രോഗികളെ സന്ദർശിച്ച് പ്രാർത്ഥന നടത്തുകയും അവിടത്തെ ഓപ്പറേഷൻ തീയററർ, എക്സറേ വാർഡ്, ബ്ളഡ് ബാങ്ക് എന്നിവ വീക്ഷിക്കുകയും ചെയ്തു.

പ. ബാവാ തിരുമേനി 5-ാം തീയതി മാർ ദീവന്നാസ്യോസ് തിരുമേനിയോടൊന്നിച്ച് പെരുനാട ബഥനി ആശ്രമത്തിലേക്കു പോയി.

## തേവോദോസ്യോസ് തിരുമേനിയുടെ ശ്രാദ്ധപ്പെരുനാൾ

പെരുനാട്—ആഗ. 6.

മാർ തേവോദോസ്യോസ് തിരുമേനിയുടെ 5-ാമത്തു

## പരുമല കുരിശിൻെറ കൂദാശ



പരുമലസിമ്മനാരിവകയായി പണികഴിപ്പിച്ചുകൊണ്ടിരിക്കുന്ന മാർ ഗ്രീഗോറിയോസ് ആസ്ലത്രിയുടെ ആവശ്യത്തിലേക്ക് ഒരു കുരിശിൻതൊട്ടിയ്ക്കായി അരികുപുറത്ത് ശ്രീ മാത്തൻ ഈപ്പൻ സംഭാവന ചെയ്ത സ്ഥലത്ത്, പരുമല കടവിൽ, ടി മാത്തൻ ഈപ്പനും, അരികുപുറത്തു കുരുവിള കോരുതും ചേന്ന് പണി കഴിപ്പിച്ച് സിമ്മനാരിക്കു സംഭാവനചെയ്ത കുരിശിൻതൊട്ടിയുടെ കൂദാശ ജൂലൈ 12—ാം തീയതി പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് മാർ തോമാദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമേനിയുടെ സഹകരണത്തിൽ നിർവ്വഹിച്ചിരിക്കുന്നു.

ശ്രാർദ്ധപ്പെരുനാരം ആഗസ്റ്റ് 6—ാംതീയതി പെരുനാട് ബഥനി ആശ്രമത്തിൽ ഭക്തിസംവർദ്ധകമായി കൊണ്ടാടപ്പെട്ടു. രാവിലെ പൗലൂസ് മാർ പീലക്സീനോസ്, യൂഹാനോൻ മാർ സേവേറിയോസ്, തോമസ് മാർ തീമോത്തിയോസ് എന്നീ തിരുമേനിമാർ ചേന്നു വി. മൂന്നിന്മേൽ കർബ്ബാന അർപ്പിച്ചു. കർബ്ബാനമദ്ധ്യേ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനി പ്രസംഗിച്ചു. മാർ തേവോദോസ്യോസ് തിരുമേനിയുടെ വ്രതനിഷ്ഠമായ ജീവിതവും, അചഞ്ചലമായ സത്യവിശ്വാസതീക്ഷ്ണതയും, സമുജ്ജ്വലമായ സമുദായസ്നേഹവും പ്രാതികൂല്യങ്ങളിൽ പതറാത്ത ധീരോദാത്തതയും എക്കാലവും നമുക്കു പ്രചോദനപ്രദമാണെന്നു മാർ അത്താനാസ്യോസ് തിരുമേനി പ്രസ്താവിച്ചു. പ. കാതോലിക്കാബാവാ തിരുമേനിയും, മാർ ഈവാനിയോസ്, ദാനിയേൽ മാർ പീലക്സീനോസ്, മാർ തേയോപ്പീലോസ് എന്നീ തിരുമേനിമാരും, ഒരു വലിയസംഘം വൈദികരും വമ്പിച്ച ജനക്കൂട്ടവും പെരുനാളിൽ പങ്കെടുത്തു. കർബ്ബാനാനന്തരം എല്ലാവക്കും കാപ്പിസല്ക്കാരം നടത്തപ്പെട്ടു.

പത്തനംതിട്ട കാതോലിക്കേററ് കോളേജിലെ പ്രിൻസിപ്പലും നമ്മുടെ സഭാംഗങ്ങളായ സ്റ്റാഫും വിദ്യാത്ഥിനീവിദ്യാത്ഥികളും ഒരു തീത്ഥാടകസംഘമായി ബഥന്യാശ്രമത്തിലെത്തി പെരുനാളിൽ പങ്കെടുത്തു.

പ. കാതോലിക്കാബാവാ തിരുമേനി ഉച്ചതിരിഞ്ഞു ബഥനി സന്യാസിനീമഠം സന്ദർശിക്കയും സന്യാസിനികരം നടത്തുന്ന നേഴ്സറിപ്രവത്തനങ്ങളിൽ സന്തുഷ്ടി പ്രദർശിപ്പിക്കയും ചെയ്തു. 6—ാം തീയതി വൈകന്നേരം തിരുമേനി ദേവലോകം അരമനയിൽ തിരിച്ചെത്തി.

## മർത്തമറിയം സമാജം

മലങ്കര മത്തമറിയം വനിതാസമാജത്തിൻെറ ആഭിമുഖ്യത്തിൽ പള്ളം ബുക്കാനാൻ ഹൈസ്കൂളിൽവച്ച് ഒരു കോൺഫ്റൻസ് 1970 ജൂലൈ 27—ം, 28—ം തീയതികളിൽ നടത്തപ്പെട്ടു. ഫാ. എം. വി. ജോർജ്ജ്, ഫാ. ററി. ജെ. ജോഷ്വാ എന്നിവർ കോൺഫ്റൻസിന നേതൃത്വം നൽകി. 28-ാം തീയതി വാർഷികമീററിംഗും നടത്തപ്പെട്ടു.

### ഗ്രൂപ്പ്സമ്മേളനം

വെണ്ണിക്കുളം ഗ്രൂപ്പിൽപെട്ട ആറു പള്ളികളിലെ മത്തമറിയം വനിതാസമാജത്തിൻെറ ഒരു ഏകദിനസമ്മേളനം മാർ യൂഹാനോൻ പള്ളിയിൽവച്ചു കൂടുകയുണ്ടായി. ബൈബിരം ക്ലാസ്സിൽ 'ഭാഗ്യവതിയായ വി. മാതാവിൻെറ ജീവിതം ഇന്നത്തെ വനിതകളിൽ' എന്ന വിഷയത്തെ ആസ്പദമാക്കി ഫാ. മാത്യൂസും, 'കലങ്ങിമറിഞ്ഞ ഇന്നത്തെ ലോകത്തിൽ കുടുംബസമാധാനത്തിൻെറ സ്ഥാനം' എന്ന വിഷയത്തെ ആധാരമാക്കി ഫാ. ജോർജ്ജ് കളീക്കലും ക്ലാസ്സെടുത്തു. പൊതുസമ്മേളനത്തിൽ ഫാ. ജോർജ്ജ്കളീക്കൽ അദ്ധ്യക്ഷതവഹിച്ചു. ഫാ. ജോർജ്ജ്കര്യൻ കൃതജ്ഞത പറഞ്ഞു. ഇടവകയുടെ ചുമതലയിൽ ഏവക്കും വിഭവസമൃദ്ധമായ സദ്യ നൽകപ്പെട്ടു.

## യുവജനപ്രസ്ഥാനം

പത്തിച്ചിറ സെൻറ് ജോൺസ് ഓത്തഡോക്സ് യുവജനപ്രസ്ഥാനത്തിൻെറ വാർഷികസമ്മേളനം ഫാ. അലക്സാണ്ടർ കരമ്പിലിൻെറ അദ്ധ്യക്ഷതയിൽ കൂടി. ശ്രീ. കെ. എം. മാത്യു പ്രസംഗിച്ചു. യുവജനപ്രസ്ഥാനം പ്രീഡിഗ്രി സ്ക്കോളർഷിപ്പ ഫണ്ടിൻെറ ഉത്ഘാടനം ശ്രീ ജോൺ വി. തോമസ് നിർവ്വഹിച്ചു.

### വേദപാഠക്ലാസ്സ്

നെടുമാവു സെൻറു പോരംസ യുവജനസമാജത്തിൻെറ ആഭിമുഖ്യത്തിൽ നെടുമാവു പള്ളിയിൽവച്ചു റവ. ഫാ. ജോൺ ജേക്കബ്ബ് ജൂലൈ 24, 25 തീയതികളിൽ 'ശിശ്രൂസ്നാനം', 'പരിശുദ്ധാത്മാവു' എന്നീ വിഷയങ്ങളെക്കുറിച്ച് ക്ലാസ്സുകരം എടുക്കുകയുണ്ടായി.

### യൂത്തുലീഗ് രൂപീകരിച്ചു

മലബാർ ഭദ്രാസനത്തിൽപെട്ട മാമാങ്കര മാർ ഗ്രീഗോറിയോസ് പള്ളിയിലെ യുവാക്കന്മാരുടെ ഒരു സ

മ്മേളനം കൂടി 'മാർ ഒസ്താത്തിയോസ് മെമ്മോറിയൽ' എന്ന പേരിൽ യൂത്തുലീഗിന്റെ ഒരു ശാഖ രൂപീകരിച്ചിരിക്കുന്നു.

### യുവജനസമാജവാർഷികം

വെണ്ണിക്കുളം സെന്റ് ബഹനാൻസ് സുറിയാനി പ്പള്ളിയിലെ വാലാങ്കര യൂണിറ്റ് യുവജനസമാജത്തിന്റെ വാർഷികപൊതുയോഗം ഫാ. ജോർജ്ജ് കളീക്കലിന്റെ അദ്ധ്യക്ഷതയിൽ കൂടി. ആതുരസംരക്ഷണാർത്ഥം സമാജം കഴിഞ്ഞ ഒരു വർഷം ചെയ്ത പല നല്ല കാര്യങ്ങൾ ഉൾക്കൊള്ളുന്ന വാർഷികറിപ്പോർട്ടും, വരവുചെലവുകണക്കും സെക്രട്ടറി സമർപ്പിച്ചു. ഗ്രൂപ്പ് ഓർഗനൈസർ ശ്രീ. പി. പി. ജോർജ്ജ് പ്രസംഗിച്ചു. ഇടവകയിലെ മൂന്നു യുവജനസമാജങ്ങളുടെയും ചേർന്നുള്ള സംയുക്തവാർഷികം ജൂലൈ 19–ാം തീയതിയും, ഈ ഗ്രൂപ്പിൽപെട്ട എല്ലാ സമാജങ്ങളുടെയും കൂടിയുള്ള സംയുക്തസമ്മേളനം ജൂലൈ 12–ാം തീയതിയും വിവിധ പരിപാടികളോടെ നടത്തുന്നതിനു തീരുമാനിച്ചു. പുതിയ വർഷത്തേക്കുള്ള ഭരണസമിതിയെ തെരഞ്ഞെടുക്കുകയും ചെയ്തു. (24–6–70)

### അങ്കമാലി ഭദ്രാസനയുവജനപ്രസ്ഥാനം

അങ്കമാലി ഭദ്രാസനയുവജനപ്രസ്ഥാനത്തിന്റെ ഒരു ഏകദിനസെമിനാർ ഇടവകമെത്രാപ്പോലീത്താ മാർ തെയോഫിലോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ ആലുവാ സിമ്മനാരി പള്ളിയിൽ കൂടി. ഫാ. പി. വി. ജോസഫ്, ഫാ. അലക്സ് കുരമ്പിൽ, ഫാ. എം. പി. ജേക്കബ്, ഫാ. ഒ. സി. വറുഗീസ്, ഫാ. കെ. സി. സഖറിയാ, മെ. കെ. വി. മാമ്മൻ, പ്രൊ. കെ. എം. തരകൻ എന്നിവർ സമ്മേളനത്തിനു നേതൃത്വം നൽകി. ഭദ്രാസനസെക്രട്ടറി ഫാ. വറുഗീസ് കല്ലാപ്പാറ സ്വാഗതവും, ജോയിന്റു സെക്രട്ടറി ഡീക്കൻ ബേബി ജോസഫ് കൃതജ്ഞതയും പറഞ്ഞു. ഭദ്രാസനത്തിലെ മിക്കവാറും എല്ലാ പള്ളികളിൽനിന്നുമുള്ള പ്രതിനിധികൾ യോഗത്തിൽ സംബന്ധിച്ചിരുന്നു.

കേരളാ ഗവ: ഞായറാഴ്ച സാദ്ധ്യായദിവസമാക്കി പ്രഖ്യാപിച്ചതിൽ പ്രസ്തുത സമ്മേളനം ശക്തിയായ അമർഷവും പ്രതിഷേധവും പ്രകടിപ്പിച്ചുകൊണ്ടുള്ള പ്രമേയം പാസ്സാക്കി.

മെ. കെ. സി. വർക്കി, പി. പി. ഐസക്ക് എന്നിവരെ കേന്ദ്രകമ്മററിയിലേക്കും, മെ. ജോൺ കുഴികണ്ടം, കെ. പി. പോൾ, വർഗീസ കെ. കെ., ജേക്കബ് കെ. ജോൺ, കെ. വി. ചെറിയാൻ എന്നിവരെ ഭദ്രാസനകമ്മററിയിലേക്കും യോഗം തെരഞ്ഞെടുത്തതു് ഇടവകമെത്രാപ്പോലീത്താതിരുമേനി അംഗീകരിച്ചു.

### ഞായറാഴ്ച അദ്ധ്യയനദിവസമാക്കിയതിൽ പ്രതിഷേധം

ക്രിസ്ത്യാനികളുടെ ആരാധനാദിനവും ഹൈന്ദവരുടെയും മററും പുണ്യദിനവും ഒരു അന്താരാഷ്ട്രീയ ഒഴിവുദിനവുമായ ഞായറാഴ്ച ഭാഗികമായിട്ട് അദ്ധ്യയനദിവസമായി നിശ്ചയിച്ച് കേരളാ എഡ്യൂക്കേഷൻ ഡിപ്പാർട്ടുമെന്റു പുറപ്പെടുവിച്ചിട്ടുള്ള ഓർഡറിനെ പ്രതിഷേധിക്കുന്നതിന് മുത്തൂററ് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് യൂത്തുലീഗും, നിരണം സെന്റ്തോമസ് യൂത്തുലീഗും പ്രത്യേകം യോഗങ്ങൾ കൂടുകയും, അദ്ധ്യയനദിവസങ്ങളിൽനിന്ന് ഞായറാഴ്ച ഒഴിവാക്കണമെന്ന് ഗവമ്മെൻറിനോട് അഭ്യർത്ഥിക്കുന്നതായുള്ള നിശ്ചയങ്ങൾ പാസ്സാക്കുകയും ചെയ്തിരിക്കുന്നു.

### മാനേജിങ്ങ്കമ്മററി കൂടുന്നു

മലങ്കര അസ്സോസ്യേഷൻ മാനേജിംഗ്കമ്മററി ഈ ആഗസ്റ്റ് 27–ാം തീയതി വ്യാഴാഴ്ച 10 മണിക്കു കോട്ടയം പഴയസിമ്മനാരിയിൽവച്ചു കൂടുന്നതാണ്.

## സണ്ടേസ്കൂൾ വാർത്തകൾ

### സണ്ടേസ്കൂൾ സ്കോളർഷിപ്പ്

പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂൾ അസ്സോസ്യേഷനിൽനിന്നും വർഷന്തോറും നൽകിവരുന്ന സ്കോളർഷിപ്പ് ഈ വർഷം ഒൻപതു കോളേജ് വിദ്യാർത്ഥികൾക്കായി വർദ്ധിപ്പിച്ചിരിക്കുന്നതായി ഡയറക്ടർ ജനറൽ ബ. കണിയാമ്പറമ്പിൽ കുര്യൻ കോറെപ്പിസ്ക്കോപ്പാ അറിയിക്കുന്നു. കിട്ടാൻ ആഗ്രഹിക്കുന്ന ഓർത്തഡോക്സ് വിദ്യാർത്ഥികൾ ആവശ്യപ്പെട്ടാൽ അ

പേക്ഷാഫാറം അയച്ചുകൊടുക്കുന്നതാണ്. അപേക്ഷയോടൊപ്പം വികാരിയിൽനിന്നും സണ്ടേസ്കൂൾ ഹെഡ് മാസ്റ്ററിൽനിന്നുമുള്ള സ്വഭാവസാമ്പത്തികസർട്ടിഫിക്കറ്റുകളും, പ്രീഡിഗ്രി 1–ാം വർഷവിദ്യാർത്ഥികൾ സ്കൂൾ ഫൈനലിൻെറയും, ഡിഗ്രി 1–ാം വർഷവിദ്യാർത്ഥികൾ പ്രീഡിഗ്രി പരീക്ഷയുടെയും മാർക്കലിസ്റ്റുകൾ (വിദ്യാലയാധികൃതർ സാക്ഷ്യപ്പെടുത്തിയതു്) അയച്ചുകൊടുക്കേണ്ടതാണ്.

1969–ലെ കാർഡു പിരിവിൻെറ സംഖ്യയും കാർഡുകളും, 1970–ലെ ഒരു രൂപാ ടിക്കററുവില്പന സംഖ്യയും കററിയും ഏല്പിക്കണമെന്നും ഡയറക്ടർ ജനറൽ അഭ്യർത്ഥിക്കുന്നു. 1970 സെപ്റ്റംബർ 12–ാം തീയതി കേന്ദ്രആപ്പീസിൽ (ദേവലോകം) പ്രവർത്തനം ആരംഭിക്കുന്നതാണെന്നും അദ്ദേഹം അറിയിച്ചിട്ടുണ്ട്.

## കണ്ടനാട്ട്മെത്രാസന സണ്ടേസ്കൂൾ പ്രസ്ഥാനവാർഷികം

കണ്ടനാട്ട ഭദ്രാസനത്തിലെ സണ്ടേസ്കൂൾ പ്രസ്ഥാന വർഷികസമ്മേളനം ജൂലൈ 18–ാംതീയതി മൂവാററുപുഴ മെത്രാസന അരമനയിൽവച്ച് പൌലോസ് മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടന്നു. 11 ഡിസ്ട്രിക്ടുകളിൽനിന്നായി 7 ഇൻസ്പെക്ടറന്മാരും 180 അദ്ധ്യാപകരും സന്നിഹിതരായിരുന്നു. ഡയറക്ടർ റിപ്പോർട്ടു വായിച്ചു. ഫാ. കെ. വി. സാമുവൽ, ശ്രീ. പി. വി. വർഗ്ഗീസ് എന്നിവർ പ്രസംഗിച്ചു. ഭദ്രാസനമത്സരങ്ങളിൽ വിജയികളായവർക്ക് സമ്മാനങ്ങൾ നൽകി. കാര്യാലോചനയിൽ, സണ്ടേസ്കൂൾ പ്രവർത്തനത്തിൻെറ പുരോഗമനത്തിനാവശ്യമായ പല സുപ്രധാന തീരുമാനങ്ങളും എടുക്കുകയുണ്ടായി.

## കോട്ടയം ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപകയോഗം

കോട്ടയം, ജൂലൈ 14.

വടവാതൂർ മാർ അപ്രേം പള്ളിയിൽ കൂടിയ കോട്ടയം ഡി. സണ്ടേസ്കൂൾ അദ്ധ്യാപകയോഗം, കേരളത്തിലെ ഒരു വിഭാഗം സ്കൂളുകളിൽ ഞായറാഴ്ച അദ്ധ്യയനം നടത്തണമെന്ന കേരളഗവർമ്മെൻറിൻെറ ഉത്തരവിൽ ശക്തിയായ പ്രതിഷേധം രേഖപ്പെടുത്തിയിരിക്കുന്നു. മാർ ഈവാനിയോസ് തിരുമേനി സമ്മേളനം ഉൽഘാടനം ചെയ്തു. ബ. സി. വി. ജോർജ്ജ് കോറെപ്പിസ്കോപ്പാ, ശ്രീ എം. അയ്പ് എന്നിവർ ക്ലാസ്സുകളെടുത്തു. ശ്രീ ററി. ഇ. മാത്യു പ്രസംഗിച്ചു.

## പാമ്പാടി ഡി. സ. അദ്ധ്യാപകയോഗം

വാഴൂർ, ജൂലൈ 19

പാമ്പാടി ഡി. സണ്ടേസ്കൂൾ അദ്ധ്യാപകരുടെ വർഷകാല ഏകദിനസമ്മേളനം വെള്ളൂർ സെൻറ് സൈമൺസ് പള്ളിയുടെ ആഭിമുഖ്യത്തിൽ പി. ററി. എം. ഹൈസ്കൂൾ ഹാളിൽ ചേർന്നു. ബ. കെ. ഡേവിഡ് കോർ എപ്പിസ്ക്കോപ്പാ ഉത്ഘാടനം ചെയ്ത പ്രസ്തുത സമ്മേളനത്തിൽ ബ. സി. വി. ജോർജ്ജ് കോറെപ്പിസ്ക്കോപ്പാ ആദ്ധ്യക്ഷം വഹിച്ചു. ഫാ. എം. വി. ജോർജ്ജ് അദ്ധ്യാപകർക്കായി ക്ലാസ്സ് എടുത്തു. ശ്രീ സി. വി. വറുഗീസിൻെറ മാതൃകാപാഠവും, ശ്രീ പി. എൻ. ചാക്കോ അവതരിപ്പിച്ച 'സഭാപുരോഗമനം' എന്ന വിഷയത്തെക്കുറിച്ചുള്ള ചർച്ചകളും ഉണ്ടായിരുന്നു. ഡി. അടിസ്ഥാനത്തിൽ വിജയിച്ചവർക്കുള്ള സമ്മാനങ്ങളും സർട്ടിഫിക്കേററുകളും വിതരണംചെയ്തു. പാഠ്യവിഷയങ്ങളിലും പാഠ്യേതരവിഷയങ്ങളിലും വിജയത്തിൽ ഉയർന്ന നിലവാരം പുലർത്തിയ കൂരോപ്പട സെൻറ് ജോൺസ് സണ്ടേസ്കൂളിനും. തെക്കൻപാമ്പാടി സെൻറ് തോമസ് സണ്ടേസ്കൂളിനും യഥാക്രമം ഫാ. കെ. വി. മാത്യൂസ് മെമ്മോറിയൽ ഷീൽഡും, ഡി. ഷീൽഡും ലഭിച്ചു. വികാരി ഫാ. കര്യാക്കോസ് സ്വാഗതം ആശംസിച്ച സദസ്സിന് ഇൻസ്പെക്ടർ ശ്രീ സി. ഇ. കുരുവിള കൃതജ്ഞത പ്രകാശിപ്പിച്ചു. യോഗത്തിൽ സംബന്ധിച്ച ഇരുനൂറോളംപേർക്ക് സെൻറ് സൈമൺസ് പള്ളിയിൽനിന്നും വിഭവസമൃദ്ധമായ സദ്യയും കാപ്പിയും നൽകപ്പെട്ടു.

## അടൂർ ഡിസ്ട്രിക്ട് സ. അദ്ധ്യാപകയോഗം

അടൂർ ഡി. സണ്ടേസ്കൂൾ അദ്ധ്യാപകസമ്മേളനം

ജൂലൈ 26–ാംതീയതി ഏനാത്തു സെൻറ് കുറിയാക്കോസ് പള്ളിയിൽവച്ചു റവ. ഫാ. ഗീവറുഗീസിൻെറ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ശ്രീ. കെ. ജി. സ്ലീബാ മോഡൽക്ലാസ്സ് എടുത്തു. ഫാ. ഏലിയാസ്, ശ്രീ സി. സി. ജോർജ്ജ് എന്നിവർ പ്രസംഗിച്ചു. എനാത്തുപള്ളി വകയായി വിഭവസമൃദ്ധമായ ചായസല്ക്കാരം ഉണ്ടായിരുന്നു.

## ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം

### ചെങ്ങന്നൂർശാഖ–ഉൽഘാടനം

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം ചെങ്ങന്നൂർ യൂണിററിൻെറ ഇക്കൊല്ലത്തെ പ്രവർത്തനങ്ങളുടെ ഉൽഘാടനം തുമ്പമൺ ഇടവകയുടെ അഭിവന്ദ്യ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ജൂലൈ 19–ാംതീയതി ഞായറാഴ്ച ചെങ്ങന്നൂർ ബഥേൽ ചാപ്പലിൽ കൂടിയ സമ്മേളനത്തിൽവച്ച് മലങ്കരസഭാ മാസികാ മാനേജർ ഫാ. ററി. ജി. സഖറിയാ നിർവ്വഹിച്ചു. ജനറൽസെക്രട്ടറി ഡീക്കൻ കെ. ഒ. ഏബ്രഹാം പ്രസംഗിച്ചു. ശ്രീ ജോൺ പി. ജോർജ്ജ് സ്വാഗതവും യൂണിററ് സെക്രട്ടറി ശ്രീ സി. ജെ. മാത്യു കൃതജ്ഞതയും പറഞ്ഞു.

### ഉൽഘാടനം—തൃശ്ശൂർശാഖ

മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനം തൃശ്ശൂർ ശാഖയുടെ ഈ വർഷത്തെ ഉൽഘാടനയോഗം ആഗസ്റ്റ് 2–ാംതീയതി ചെമ്പുക്കാവ് സെൻറ് തോമസ് ചാപ്പലിൽവച്ച് നി. വ. ദി. ശ്രീ. യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ടു. ബ. അപ്രേം ആബൂദിറമ്പാൻ ഉൽഘാടനപ്രസംഗം നടത്തി. പ്രൊ. കെ. എം. തരകൻ, ഡീ. കെ. ഒ. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. കുമാരി ററി. എം. ഓമന ഈ വർഷത്തെ പ്രവർത്തനപദ്ധതികളും, മി. രവി ജോബ് ബഡ്ജററും അവതരിപ്പിച്ചു. ഏകദിനസമ്മേളനം, വാർഷികധ്യാനയോഗം, ഈ ശാഖയുടെ ചുമതലയിൽ കണ്ടകാട്ട് എന്ന സ്ഥലത്തു് നടത്തിവരുന്ന മെഡിക്കൽ സെൻററിൻെറ വിപുലീകരണം, കോയമ്പത്തൂർ തടാകം ക്രിസ്തുശിഷ്യാശ്രമത്തിലേക്കുള്ള തീർത്ഥയാത്ര മുതലായ പരിപാടികൾ സ്വീകരിച്ചിട്ടുണ്ട്. ഫാ. ററി. പി. ജോൺ സ്വാഗതവും ശ്രീ എം. കെ. ഇട്ടിമാണി കൃതജ്ഞതയും പറഞ്ഞു. തൃശ്ശൂരും പരിസരപ്രദേശത്തുമുള്ള ഇടവകകളിലെ വൈദികരും ഇവിടെയുള്ള വിവിധ കോളേജുകളിലെ വിദ്യാർത്ഥികളുമടക്കം ഒരു വമ്പിച്ച ജനാവലി യോഗത്തിൽ സംബന്ധിച്ചിരുന്നു.

### കൊയ്ത്തു വളരെ............

ഗോഹതി, ജൂൺ–29.

ഇവിടെ സൈനികസേവനം അനുഷ്ഠിക്കുന്ന ഓർത്തഡോക്സുകാർ ഞായറാഴ്ചതോറും നാരംഗി ഗാരിസൻ ചർച്ചിൽകൂടി പ്രാർത്ഥന നടത്തിവരുന്നു. കഴിഞ്ഞ മേയ് 10–ാം തീയതി ഫാദർ പി. കെ. സഖറിയായുടെ അദ്ധ്യക്ഷതയിൽകൂടിയ യോഗത്തിലെ തീരുമാനപ്രകാരമാണിപ്രകാരം ചെയ്യുന്നതു്. ജൂൺ 29–ാംതീയതി വി. പത്രോസ് പൗലൂസ് ശ്ലീഹന്മാരുടെ ഓർമ്മദിനത്തിൽ ഫാദർ സഖറിയാ ഇവിടെ വി. കുർബ്ബാന അർപ്പിച്ചു. സിലിഗുരി മുതൽ കിഴക്കോട്ടുള്ള അതിർത്തിപ്രദേശങ്ങളിൽ സേവനമനുഷ്ഠിക്കാൻ പട്ടക്കാർ ആവശ്യമായിരിക്കുന്നു.

## 'മലങ്കരസഭ' അസി. എഡിററർ അമേരിക്കയിലേക്കു്



'മലങ്കരസഭ' മാസികയുടെ അസി. എഡിറററായി സേവനം അനുഷ്ഠിച്ചുകൊണ്ടു് ദേവലോകം അരമനയിൽ താമസിച്ചുവരുന്ന കുമ്പഴ ശങ്കരത്തിൽ കെ. എം. യോഹന്നാൻ ശെമ്മാശ്ശൻ എം. ഏ., ജി. എസ്. ററി. വേദശാസ്ത്രസംബന്ധമായ ഉപരിപഠനത്തിനായി, ന്യൂയോർക്കിലെ യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽനിന്നുള്ള സ്കോളർഷിപ്പോടുകൂടി, 1970 സെപ്ററംബർ 10–ാം തീയതി കൊച്ചിയിൽനിന്നും വിമാനമാർഗ്ഗം അമേരിക്കയിലേക്കു പുറപ്പെടുന്നതാണ്. അദ്ദേഹം യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽനിന്നും ഒരു വർഷംകൊണ്ടു് എസ്സ്. ററി. എം. പഠനം പൂർത്തിയാക്കുന്നതാണ്. ബ. ശെമ്മാശ്ശൻ ഇപ്പോഴത്തെ പ. കാതോലിക്കാ ബാവാ തിരുമേനി മെത്രാപ്പോലീത്താ ആയിരിക്കുമ്പോൾ അദ്ദേഹത്തിൻെറ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. മലങ്കരസഭാ മാസികയുടെ സ്വന്തം പ്രതിനിധി എന്ന നിലയിൽ ശെമ്മാശ്ശൻ അമേരിക്കയിൽ പ്രവർത്തിക്കുന്നതായിരിക്കും. യാത്രാമദ്ധ്യേ കുവൈററ്, ഇംഗ്ലണ്ട്, കാനഡാ മുതലായ രാജ്യങ്ങൾ സന്ദർശിക്കുന്നതുമാണ്.

1970 ആഗസ്റ്റ് 21–ാംതീയതി വെള്ളിയാഴ്ച രാവിലെ പത്തനംതിട്ട മാർ ബേസിൽ അരമനചാപ്പലിൽ വച്ചു് തുമ്പമൺ മെത്രാസന ഇടവകയുടെ ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് യോഹന്നാൻ ശെമ്മാശ്ശന് കശ്ശീശാപട്ടം നൽകുന്നതാണ്.

# ക്രൈസ്തവലോകം

എം.

## എത്യോപ്യയിൽ ഒരു ഫാക്കൽററി

എത്യോപ്യയുടെ തലസ്ഥാനമായ ആഡിസ് അബാബയിൽ ഒരു ഓർത്തഡോക്സ് (ബൈസാൻറിയൻ) തിയോളജിക്കൽ ഫാക്കൽററി സ്ഥാപിക്കുന്നതിനു തീരുമാനിച്ചിരിക്കുന്നു. ഇതു സംബന്ധിച്ച തീരുമാനം ആർച്ചു ബിഷപ്പ് മക്കാറിയോസും അലക്സന്ത്രിയായിലെ പാത്രിയർക്കീസായ നിക്കോളാസ് നാലാമനും ചേന്നാണു കൈക്കൊണ്ടതു്.

ഉഗാണ്ടാ, കിനിയ, ടാൻസാനിയ എന്നിവിടങ്ങളിലെ ഓർത്തഡോക്സ് മിഷ്യൻപ്രദേശങ്ങളിൽനിന്നുള്ള വൈദികർക്കും അവൈദികർക്കും പരിശീലനം നൽകുന്നതായിരിക്കും.

## സഭകളുടെ ആഹ്വാനം

അണ്വായുധപരീക്ഷണങ്ങളിൽനിന്നു് ഒഴിഞ്ഞുനില്ക്കണമെന്നു് സഭകളുടെ ലോകകൗൺസിൽ റഷ്യയോടും അമേരിക്കയോടും അഭ്യർത്ഥിച്ചിരിക്കുന്നു. അണ്വായുധപരീക്ഷണങ്ങൾ നിശേഷം നിർത്താൻ സാധിച്ചില്ലെങ്കിൽതന്നെയും ഏററവും പരിമിതപ്പെടുത്തണമെന്നും നിർദ്ദേശിച്ചിട്ടുണ്ടു്. അണ്വായുധങ്ങളിൽനിന്നുണ്ടാകുന്ന അപകടങ്ങളെപ്പററി സഭാകൗൺസിലിലെ ഓരോ മെമ്പരും അതതു രാജ്യങ്ങളെ അനുസ്മരിപ്പിക്കണമെന്നും കൗൺസിൽ ആവശ്യപ്പെട്ടിരിക്കുന്നു. സഭകൾ ഇക്കാര്യത്തിൽ അവരുടെ ധാർമ്മികമായ ഉത്തരവാദിത്വങ്ങൾ വേണ്ടവിധത്തിൽ മനസ്സിലാക്കിയിരുന്നാൽ അവരവരുടെ ഗവർമെൻറുകളോടു് ആത്മവിശ്വാസത്തോടുകൂടി സംസാരിക്കാൻ കഴിയുമെന്നും കൗൺസിൽ കരുതുന്നു. നിരായുധീകരണവും സഭകളുടെ കർത്തവ്യവും എന്ന ചർച്ചാസമ്മേളനാവസാനത്തിലാണു് ഈ നിർദ്ദേശങ്ങൾ പൊന്തിവന്നതു്. രാജ്യാന്തരകാര്യങ്ങൾക്കുള്ള സഭാകൗൺസിലിൻെറ കമ്മീഷനാണു് ചർച്ചകൾ നടത്തിയതു്.

ഓർത്തഡോക്സ്, ആംഗ്ലിക്കൻ, പ്രൊട്ടസ്റ്റൻറു സഭാവിഭാഗങ്ങളിൽപെട്ട 293 സഭകളുള്ള സഭാകൗൺസിലിനു തൊണ്ണൂറു രാജ്യങ്ങളിൽ സ്വാധീനം ചെലുത്താനുള്ള സൗകര്യം ഉണ്ടു്.

## യുവാക്കളുടെ മുന്നറിയിപ്പു്

ഏഷ്യയിലെ സാമൂഹ്യഘടനയിൽ വിപ്ലവകരമായ പരിവർത്തനം ഉണ്ടായില്ലെങ്കിൽ കാർഷികരംഗത്തു് ഇപ്പോൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന വിപ്ലവം രക്തവിപ്ലവത്തിലേക്കു വഴിനടത്തുമെന്നു ഹോങ്കോംഗിൽചേന്ന ഏഷ്യൻ യൂത്തു് കോൺഫ്രൻസ് മുന്നറിയിപ്പു നൽകിയിരിക്കുന്നു. വികസനത്തെപ്പററിയുള്ള ഒരു ചർച്ചാസമ്മേളനമായിരുന്നു കോൺഫ്രൻസ്. ഏഷ്യയിൽ ഭൂപരിഷ്ക്കാരനടപടികൾ പരാജയപ്പെട്ടിരിക്കുകയാണെന്നും ഇന്നത്തെ ഭൂവിതരണപരിപാടി അപര്യാപ്തമാണെന്നും ഇൻഡ്യൻ ധനതത്വശാസ്ത്രജ്ഞനായ പ്രൊഫസ്സർ സറം ചാററർജി ചൂണ്ടിക്കാട്ടി. ഇന്നത്തെ കാർഷികവിപ്ലവം ഒന്നുംതന്നെ ചെറുകിട കൃഷിക്കാരെയോ ഭൂരഹിതരായ തൊഴിലാളികളെയോ അനുകൂലമായി ബാധിച്ചിട്ടില്ലെന്നും അവർക്കു് അതുമൂലം ഒരു നേട്ടവും ഉണ്ടായിട്ടില്ലെന്നും മൂലധനമില്ലാത്ത അവർ കഴിവററവരായിരിക്കുകയാണെന്നും ചാററർജി പറഞ്ഞു. സഭകൾ ഇക്കാര്യത്തിൽ വേണ്ട ശ്രദ്ധ പ്രകടിപ്പിക്കുന്നില്ലെന്നും ഇൻഡ്യയിൽ എവിടെയെങ്കിലും ക്ഷാമം ഉണ്ടാകുമ്പോൾ ക്ഷാമബാധിതരുടെ ഫോട്ടോ എടുത്തു സംഭാവന നൽകുന്ന രാജ്യങ്ങളിലേക്കു് അയയ്ക്കുന്ന പ്രവണത തെററാണെന്നും ചാററർജി പ്രസ്താവിച്ചു. സഭ കൂടുതൽ പരിവർത്തനങ്ങൾ ആഗ്രഹിക്കണമെന്നു പല പ്രതിനിധികളും നിർദ്ദേശിച്ചു.

## ജർമ്മനിയിലെ സഭകൾ

ജർമ്മനിയിലെ റോമൻകത്തോലിക്കസഭയുൾപ്പെടെയുള്ള സഭകൾ തമ്മിലുള്ള സഹകരണം വർദ്ധിപ്പിക്കുന്നതിനുവേണ്ടി ഒരു ശ്രമം ആരംഭിച്ചിരിക്കുന്നു.

## സന്യാസിനീസ്ഥാനം

കടമ്പനാട്ട് നസ്രേത്തു കോൺവൻറിൽ സിസ്റ്റർ എസ്ഥേറിനു് ജൂൺ 30–ാം തീയതി ദേവലോകം അരമന ചാപ്പലിൽവച്ചു് പ. കാതോലിക്കാബാവാ തിരുമേനി സന്യാസിനീസ്ഥാനം നൽകിയിരിക്കുന്നു.

കന്നങ്കുളം സെൻറു് മേരി മാഗ്ദലൈൻ കോൺവൻറു് ചാപ്പലിൽവച്ചു ജൂലൈ 22–ാം തീയതി കൊച്ചി ഇടവകയുടെ മാർ സേവേറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് സിസ്റ്റർ ദക്‌ലായിക്കു സന്യാസിനീസ്ഥാനം നൽകിയിരിക്കുന്നു.

## സ്ഥലംമാററം

ഒ. ലേ. നെററിത്തൊഴ, ജൂലൈ 8

നെററിത്തൊഴ സെൻറു് ജോർജ്ജ് പള്ളിവികാരി ഫാ. സി. ജെ. വറുഗീസിനെ കാഞ്ചിയാർ, വലിയതോവാള, നെടുങ്കണ്ടം എന്നീ പള്ളികളുടെ വികാരിയായിട്ടും, ഈ പള്ളികളുടെ വികാരി ഫാ. ജോസഫ് കന്നമ്മേലിനെ നെററിത്തൊഴ പള്ളിവികാരിയായിട്ടും പരസ്പരം സ്ഥലം മാററിയിരിക്കുന്നു. ഫാ. സി. ജെ. വർഗീസിനു് നെററിത്തൊഴ പ്രാർത്ഥനായോഗം, സണ്ടേസ്കൂൾ, വനിതാസമാജം എന്നിവയുടെ ആഭിമുഖ്യത്തിൽ സമുചിതമായ യാത്ര അയപ്പു നൽകപ്പെട്ടു. ശ്രീ എൻ. എസ്. ജോൺ ബ. അച്ചൻെറ സേവനങ്ങളെപററി പ്രസംഗിച്ചു. അച്ചൻ സമുചിതമായ മറുപടി പറഞ്ഞു. സണ്ടേസ്കൂൾ വകയായി ഒരു ഗ്രൂപ്പ്ഫോട്ടോയും എടുക്കപ്പെട്ടു.

## ബ. ബർസ്ക്കീപ്പാ റമ്പാച്ചൻെറ 41–ാംദിനം

ദിവംഗതനായ ബ. ബർസ്ക്കീപ്പാ റമ്പാച്ചൻെറ 41–ാം ദിനാചരണം ജൂലൈ 18–ാം തീയതി ശനിയാഴ്ച ശൂരനാട്ടു് ഓർത്തഡോക്സ് പള്ളിയിൽ ആചരിക്കപ്പെട്ടു. മാർ ക്ലീമീസ് തിരുമേനിയുടെ നേതൃത്വത്തിൽ വി. മൂന്നിന്മേൽ കർബ്ബാന അർപ്പിക്കപ്പെട്ടു. കർബ്ബാനമദ്ധ്യേ ബ. റമ്പാച്ചൻെറ സേവനങ്ങളെപററി ബ. അപ്രേം അബുദിറമ്പാച്ചൻ പ്രസംഗിച്ചു. ആയിരത്തോളം പേർക്കു സദ്യ നൽകപ്പെട്ടു.

## ബ. എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ ഓർമ്മ

മലങ്കരസഭാ മാസികയുടെ ചീഫ് എഡിറററായിരുന്ന ബ. എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ ഓർമ്മ 1970 ജൂലൈ 20–ാം തീയതിപത്താമുട്ടം സ്ലീബാ പള്ളിയിൽവച്ചു മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ ആചരിക്കപ്പെട്ടു.

## ബ. ഗീവറുഗീസ് റമ്പാച്ചന്റെ 40–ാംദിനം

ബ. കെ. വി. ഗീവറുഗീസ് റമ്പാച്ചന്റെ 40–ാം ദിനം അടിയന്തിരം ആഗസ്റ്റ് 23–ാം തീയതി തിരുവാങ്കോട്ടു പള്ളിയിൽവച്ചു നടത്തപ്പെടും.

## ഫാദർ ററി. വി. ജോൺ നിര്യാതനായി

മലങ്കര ഓർത്തഡോക്സ്സഭാ മാനേജിംഗ്കമ്മററി അംഗമായിരുന്ന ദേഹവും മലങ്കരസഭാമാസികയുടെ പ്രഥമ ചീഫ് എഡിറററുമായിരുന്ന ബ. ഫാ. ററി. വി. ജോൺ 1970 ജൂലൈ 20–ാംതീയതി ആലുവായിലുള്ള സ്വവസതിയിൽവച്ചു നിര്യാതനായി. അദ്ദേഹത്തിന്റെ മൃതശരീരം 21–ാം തീയതി തോട്ടയ്ക്കാട്ടുകര (റീത്തു) പള്ളിയിൽ സംസ്ക്കരിക്കപ്പെട്ടു.

## ചരമങ്ങൾ

സമുദായസ്നേഹിയും പൊതുകാര്യപ്രസക്തനുമായ ശ്രീ പാലത്ര മാണി 86–ാമത്തെ വയസ്സിൽ ജൂലൈ 14–ാം തീയതി കർത്താവിൽ നിദ്ര പ്രാപിച്ചു. അദ്ദേഹത്തിന്റെ മൃതശരീരം 15–ാം തീയതി കോട്ടയം പുത്തൻപള്ളി സെമിനാറിയിൽ മാർ അത്താനാസ്യോസ്, മാർ തെയോപ്പീലോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ സംസ്ക്കരിക്കപ്പെട്ടു.

ബഥനി ആശ്രമ സുപ്പീരിയർ ഫാദർ യൂഹാനോൻ ഒ. ഐ. സിയുടെ പിതാവ് ചക്കാലപ്പറമ്പിൽ ശ്രീ സി. ഓ. വക്കി ആഗസ്റ്റ് 1–ാം തീയതി കർത്താവിൽ നിദ്ര പ്രാപിച്ചു. മൃതശരീരം 2–ാം തീയതി മാർ ഈവാനിയോസ്, മാർ തെയോപ്പീലോസ് എന്നീ തിരുമേനിമാരുടെ കാർമ്മികത്വത്തിൽ കോട്ടയം പുത്തൻപള്ളി സിമിനാറിയിൽ സംസ്ക്കരിക്കപ്പെട്ടു. പരേതൻ മലങ്കരസഭാമാസികയുടെ ഒരു ഉത്തമസുഹൃത്ത് ആയിരുന്നു.

## പട്ടംകൊട

മാവേലിക്കര പള്ളത്തു റവ. ജോൺ മാത്യൂസിന് ആഗസ്റ്റ് 8–ാം തീയതി ദേവലോകം അരമനയിൽവച്ചു പ. കാതോലിക്കാബാവാ തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമേനി പൂർണ്ണശെമ്മാശുപട്ടം നൽകിയിരിക്കുന്നു. ശെമ്മാശൻ തിയോളജി സംബന്ധിച്ച് അമേരിക്കയിൽ ഉപരിപഠനം നടത്തിക്കൊണ്ടിരിക്കയാണ്.

## മർത്തമറിയംസമാജം ഏകദിനസമ്മേളനം

അങ്കമാലിഭദ്രാസനം മർത്തമറിയംവനിതാസമാജത്തിന്റെ ആഭിമുഖ്യത്തിൽ ഒരു ഏകദിനസമ്മേളനം ഇടവകമെത്രാപ്പോലീത്താ തിരുമനസ്സിലെ മഹനീയ സാന്നിദ്ധ്യത്തിൽ നടത്തപ്പെട്ടു. ഫാ. ജോഷ്വാ, ഡോ. പി. ഓ. മാത്യൂ എന്നിവർ ക്ലാസ്സുകൾക്ക് നേതൃത്വം നൽകി. ശ്രീമതി എ.സി. ചിന്നമ്മ റിപ്പോർട്ടു വായിച്ചു. സെക്രട്ടറി മിസ്സ് ററി. സി. കുഞ്ഞമ്മ കഴിഞ്ഞ ഒരു വർഷത്തെ മാർ ഇഗ്നാത്തിയോസ് വനിതാമന്ദിരത്തിലെ ആകെ വരവുചിലവുകണക്കുകൾ അവതരിപ്പിച്ചു. 200–ൽ പരം സ്ത്രീകൾ സമ്മേളനത്തിൽ പങ്കുകൊണ്ടു. മിസ്സ് ഏ. ഇ. റേച്ചൽ സ്വാഗതവും, മിസ്സ് ലീലാ തരകൻ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## സണ്ടേസ്കൂൾ വാർഷികം

(ഒ. ലേ) 11–8–70

ഉമയാററുകര ഇടവകയിലെ തൈമറവുങ്കരഭാഗം സണ്ടേസ്കൂളിന്റെയും ബാലസമാജത്തിന്റെയും 21–ാമതു വാർഷികം റവ. ഫാ. ററി. ജി. സഖറിയായുടെ അദ്ധ്യക്ഷതയിൽ ആഗസ്റ്റ് 9–ാംതീയതി കൊണ്ടാടി. റവ. ഫാ.ററി. എം. സഖറിയാ എം. ഏ. പ്രസംഗിച്ചു. ശ്രീ പി. വി. സഖറിയ എം. എസ്സ്സി. സ്വാഗതവും, കുമാരി സാറാ മാമ്മൻ കൃതജ്ഞതയും പറഞ്ഞു. വിജയികളായ കുട്ടികൾക്ക് സമ്മാനദാനം നൽകപ്പെട്ടു. നക്സലേററുകളും മററും വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഇക്കാലയളവിൽ തങ്ങളുടെ കുട്ടികളെ നേരായ മാർഗ്ഗത്തിൽകൂടി വളർത്തിക്കൊണ്ടുവരിക എന്ന ഭാരിച്ച ചുമതല പിതാക്കളിലും സണ്ടേസ്കൂൾ അദ്ധ്യാപകരിലും സ്ഥിതിചെയ്യുന്നു എന്ന വസ്തുത ഫാദർ ററി. എം. സഖറിയാ ഊന്നി പ്രസ്താവിച്ചു.

അദ്ധ്യക്ഷപ്രസംഗത്തിൽ ഇന്നത്തെ നമ്മുടെ ഓർത്തഡോക്സ്സഭ സണ്ടേസ്കൂൾ പാഠപദ്ധതിയിൽ നമ്മുടെ സഭാചരിത്രം ഉൾക്കൊള്ളിച്ചിട്ടില്ല എന്ന വസ്തുത അതർഹിക്കുന്ന ഗൗരവത്തിൽ സമുദായനേതൃത്വം പരിഗണിക്കേണ്ടതാണെന്നും അതിനു സത്വരനടപടി എടുക്കേണ്ടതു് ഇന്നു് സഭയുടെ ഒരു അടിയന്തിര ആവശ്യമാണെന്നും ചൂണ്ടിക്കാണിക്കുകയും അമേരിക്ക, റഷ്യ, റുമേനിയാ, ഇംഗ്ലണ്ട്, ഗ്രീസ്, മുതലായ രാജ്യങ്ങളിലെയും വിവിധ സഭകളിലെ സണ്ടേസ്കൂൾ പ്രവർത്തനങ്ങൾ കണ്ടു മനസ്സിലാക്കിയിട്ടുള്ള തനിക്കു് നമ്മുടെ സണ്ടേസ്കൂൾ പാഠപദ്ധതിയിൽ സഭാചരിത്രം ഉൾപ്പെടുത്തിയിട്ടില്ലാത്തതു് ഒരത്ഭുതമായി തോന്നുന്നുവെന്നും ലോകത്തിൽ മററെല്ലാ എപ്പിസ്ക്കോപ്പൽ സഭകളുടെ സണ്ടേസ്ക്കൂളുകളിലും വളരെ പ്രാധാന്യം കൊടുത്തു് തങ്ങളുടെ സഭാചരിത്രം പഠിപ്പിക്കുമ്പോൾ നമ്മുടെ സഭ ഇതു് നിസ്സാരമായി തള്ളിയിരിക്കുന്നതു് സഭയുടെ ഭാവിയെ സാരമായി ബാധിക്കുമെന്നും അദ്ദേഹം പറഞ്ഞു. മലങ്കര ഓർത്തഡോക്സ് സഭയുടെ ചരിത്രവും, കാതോലിക്കാസിംഹാസനചരിത്രവും മററും പഠിക്കുന്നതിന് നമ്മുടെ കുട്ടികൾ എവിടെ പോകുമെന്നും അദ്ദേഹം ചോദിക്കുകയുണ്ടായി. കുട്ടികളുടെ വിവിധ രീതികളിലുള്ള സംഗീതപ്രകടനങ്ങളും ഉണ്ടായിരുന്നു.

## തിരുവാങ്കോട്ടു പള്ളിക്കു പുതിയ വികാരി

ബ. കെ. വി. ഗീവറുഗീസ് റമ്പാച്ചന്റെ ഒഴിവിൽ റവ. ഫാ. മത്തായിയെ തിരുവാങ്കോട്ടു പള്ളിയുടെ മാനേജരും വികാരിയുമായി പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് 152/70–ാം നമ്പർ കല്പനമൂലം നിയമിച്ചിരിക്കുന്നു.

ഫാദർ മത്തായി മൂലങ്കുഴി അറിയിക്കുന്നതു്:—

പ. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് എ

ന്നെ തിരുവാങ്കോട്ട പള്ളിയുടെ മാനേജരും വികാരിയുമായി നിയമിച്ചിരിക്കുന്നതിനാൽ തിരുവാങ്കോട്ട പള്ളിക്കുവേണ്ടിയുള്ള സംഭാവനകളും പിരിവുകളും മേലാൽ എൻെറപേക്കു് അയച്ചുതന്നു്, റമ്പാച്ചൻ ജീവിച്ചിരുന്നപ്പോഴം ചെയ്തുവന്നതുപോലെ സഹായ സഹകരണങ്ങളം തുടർന്നു നൽകണമെന്നു് സഭാംഗങ്ങളായ ഏവരോടും അപേക്ഷിക്കുന്നു.

പ. ബാവാതിരുമേനിയുടെ കല്പനകൂടാതെ വരുന്ന മററാരെയും പിരിവുകളും സംഭാവനകളും ഏല്പിച്ചുകൂടാത്തതാണെന്നു് അറിയിച്ചുകൊള്ളുന്നു.

ഈ മാസം 23—ാം തീയതി തിരുവാങ്കോട്ട പള്ളിയിൽവച്ചു നടത്തുന്ന ബ. റമ്പാച്ചൻെറ 40—ാം ദിന അടിയന്തിരത്തിൽ സഭാംഗങ്ങളായ ഏവരെയും ക്ഷണിച്ചുകൊള്ളുന്നു.

# നിരണം ഭദ്രാസനവൈദികയോഗം

(ഒ. ലേ) പരുമല, 10–8–1970

നിരണം ഭദ്രാസനഇടവകയിലെ വൈദികരുടെ ഒരു യോഗം 1970 ആഗസ്റ്റ് 10—ാം തീയതി തിങ്കളാഴ്ച പത്തു മണിക്കു് പരുമല സിമ്മനാരിയിൽവച്ചു് ഇടവക മെത്രാപ്പോലീത്താ മാർ തോമ്മാ ദീവന്നാസ്യോസ് തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കൂടി. മലബാർ ഇടവകയുടെ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായും, വ. ദി. ശ്രീ. സി. സഖറിയാ റമ്പാനും, നിരണം ഭദ്രാസനത്തിലെ 60—ൽ പരം വൈദികരും യോഗത്തിൽ സംബന്ധിച്ചിരുന്നു.

അദ്ധ്യക്ഷൻ തിരുമനസ്സിലെ ഉപക്രമത്തിനുശേഷം ഭദ്രാസനത്തിലെ വൈദികരുടെ ശമ്പളം കേന്ദ്രീകരിക്കുന്നതിനെപ്പററി ആലോചിക്കുകയും, തുമ്പമൺ, കോട്ടയം, അങ്കമാലി എന്നീ ഭദ്രാസനങ്ങളിലെ ശമ്പളസ്കീം പഠിച്ചു് ഒരു പുതിയ സ്കീം തയ്യാറാക്കി വൈദികയോഗത്തിൽ സമർപ്പിക്കുന്നതിനു് ദിവ്യശ്രീമാന്മാരായ മട്ടയ്ക്കൽ ജോർജ്ജ്കത്തനാർ, കല്ലുവിള മത്തായി കത്തനാർ, ജേക്കബു് തര്യൻ കത്തനാർ, മഞ്ഞനാങ്കുഴി അലക്സാണ്ടർകത്തനാർ, ഭദ്രാസനസെക്രട്ടറി സി. സി. വറുഗീസ് കത്തനാർ എന്നിവരെ ചുമതലപ്പെടുത്തി. ശമ്പളപദ്ധതിയെപ്പററി കമ്മററിയുടെ റിപ്പോർട്ടു് ഉടനെ തയ്യാറാക്കണമെന്നും, സെപ്റ്റംബർ 11—ാം തീയതി വൈദികയോഗം ടി പദ്ധതിയെപ്പററി ചർച്ച ചെയ്യുന്നതിനു കൂടണമെന്നും, ടി ചർച്ചകൾക്കു ശേഷം ഒക്ടോബർ രണ്ടാം തീയതി ഭദ്രാസനയോഗം വിളിച്ചുകൂട്ടി പദ്ധതികൾ ചർച്ചചെയ്തു് പാസ്സാക്കി എത്രയും വേഗം നടപ്പിൽവരുത്തണമെന്നും തീരുമാനിച്ചു.

ഇടവകകളിലെ ആദ്ധ്യാത്മികസംഘടനകൾ കൂടുതൽ കാര്യക്ഷമമായി നടത്തണമെന്ന തീരുമാനിക്കുകയും സൺഡേസ്കൂൾ പ്രസ്ഥാനം സംബന്ധിച്ചു് ഒരു പ്രമേയം ഐകകണ്ഠ്യേന പാസ്സാക്കുകയും ചെയ്തു. (പ്രമേയം അന്യത്ര)

നിരണം ഭദ്രാസനത്തിൻേറതായി ഒരു മാസിക ആരംഭിക്കണമെന്നും അതിനു് ഇപ്പോൾ യുവജനസമാജത്തിൻെറ ചുമതലയിൽ നടത്തിവരുന്ന 'സഭാമിത്രം' ഭദ്രാസനത്തിൻേറതായി നടത്തണമെന്നും തീരുമാനിച്ചു. ടി മാസികയുടെ പത്രാധിപസമിതിയിലേക്കു് ദിവ്യശ്രീമാന്മാരായ കൊററാത്തുവിള തോമസ് കത്തനാർ, കാരിക്കോട്ട മാത്യൂസ് കത്തനാർ, സി. സി. ഗീവറുഗീസ് കത്തനാർ, മട്ടയ്ക്കൽ ജോർജ്ജ്കത്തനാർ, സർവ്വശ്രീ. ബെൻ കുര്യൻ, അലക്സാണ്ടർ കാരയ്ക്കൽ, പി. സി. ചാക്കോ എന്നിവരെയും തിരഞ്ഞെടുത്തു.

ഈയിടെ പ. പാത്രിയക്കീസ്ബാവാ തിരുമനസ്സുകൊണ്ടു് പ. കാതോലിക്കാബാവാ തിരുമനസ്സിലേക്കു് അയച്ച ഒരു കല്പനയുടെ കോപ്പി ദിവ്യശ്രീ കൊററാത്തുവിള തോമസ് കത്തനാർ യോഗത്തിൽ വായിക്കുകയുണ്ടായി. അതു സംബന്ധിച്ചു് പട്ടക്കാരുടെ ഇടയിൽ അമർഷവും കോളിളക്കവും ഉണ്ടായതിനാൽ ചർച്ചകൾ ഉച്ചകഴിഞ്ഞു് ആകാമെന്നു് അദ്ധ്യക്ഷൻ തിരുമേനി പ്രഖ്യാപിച്ചു.

ഉച്ചകഴിഞ്ഞു് രണ്ടരമണിക്കു് യോഗം വീണ്ടും കൂടിയപ്പോൾ പ. പാത്രിയക്കീസ് ബാവാ തിരുമനസ്സിലെ ടി കല്പന, പ. പാത്രിയക്കീസ്ബാവാ എഴുതിയ സഭാചരിത്രത്തിനുതന്നെ നിരക്കാത്തതാണെന്നു് ടി സഭാചരിത്രം, ശ്രീ. ഇ. എം. ഫിലിപ്പിൻെറ സഭാചരിത്രം, പുരാതനമായി പാത്രിയർക്കീസന്മാർ അയച്ചിട്ടുള്ള കത്തുകൾ ആദിയായി അനേകം രേഖകൾ ചൂണ്ടിക്കാണിച്ചുകൊണ്ടു് ഫാ. കെ. ജി. തോമസ് പ്രസംഗിക്കുകയും പ. പത്രോസ് ശ്ലീഹായുടെ സിംഹാസനത്തിന്മേൽ വാഴുന്ന പാത്രിയക്കീസ്ബാവാ തിരുമേനിയോടും, പ. തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ വാഴുന്ന പ. കാതോലിക്കാബാവാ തിരുമേനിയോടുമുള്ള ഭക്തി പ്രമേയങ്ങളോടുകൂടി താഴെ പറയുന്ന പ്രമേയവും അവതരിപ്പിക്കുകയും ചെയ്തു.

'പ. പാത്രിയക്കീസുബാവായുടെ 203/70—ാം നമ്പർ കല്പനയിലെ ഉള്ളടക്കം ആദ്യന്തം ചരിത്രസത്യങ്ങൾക്കും, വിശ്വാസത്തിനും പാരമ്പര്യത്തിനും നിരക്കാത്തതാകയാലും, ദൈവകൃപയാൽ ഒന്നായിത്തീർന്നിട്ടുള്ള മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയിൽ വീണ്ടും പിളർപ്പും, അസ്വസ്ഥതകളും, കേസ്സുകളും ഉണ്ടാകുവാൻ വഴിതെളിക്കുമെന്നുള്ളതിനാലും പ്രസ്തുത കല്പനയെ തികഞ്ഞ അമർഷത്തോടല്ലാതെ, നിരണം ഭദ്രാസനത്തിലെ വൈദികയോഗത്തിനു് വീക്ഷിക്കുവാൻ കഴിയുന്നില്ല. ആത്മീയത്തിനും, ലൗകികത്തിനും നിരക്കാത്തതും വേദവിപരീതം ഉൾക്കൊള്ളുന്നതുമായ പ്രസ്തുത കല്പന ഉടനെ പിൻവലിക്കണമെന്നു് ഈ യോഗം പ. പാത്രിയക്കീസ് ബാവാ തിരുമനസ്സിനോടു് വിനീതമായി അഭ്യർത്ഥിക്കുന്നതോടൊപ്പം മലങ്കരയിലെ പ. സുന്നഹദോസ് ഈ കല്പനയെ അതർഹിക്കുന്ന ഗൗരവത്തിൽ എതിർക്കുകയും ഈ കല്പന പിൻവലിക്കപ്പെടുവാൻതക്കവണ്ണം സത്വര നടപടികൾ സ്വീകരിക്കണമെന്നു് പ. സുന്നഹദോസിനോടു് അഭ്യർത്ഥിക്കുകയും ചെയ്യുന്നു'.

താഴെപറയുന്ന പ്രമേയം ഫാദർ ജോർജ്ജ് മട്ടയ്ക്കൽ അവതരിപ്പിച്ചു.

'ഇടവകകളിലെ ആത്മികപ്രവർത്തനങ്ങളിൽ പ്രധാനപ്പെട്ട സണ്ടേസ്കൂൾ പ്രവർത്തനത്തിൽ അത്യാവശ്യമായി അറിഞ്ഞിരിക്കേണ്ട സഭാചരിത്രം പഠിപ്പിക്കൽ കഴിഞ്ഞ രണ്ടു വർഷക്കാലമായി നിറുത്തിവച്ചിരിക്കുന്നതായും വൈദികരെ അഭ്യസിപ്പിക്കുന്ന നമ്മുടെ തിയോളജിക്കൽ കോളേജിൽ കാതോലിക്കാസിംഹാസന ചരിത്രം പഠിപ്പിക്കലിൽനിന്നും വിട്ടുകളഞ്ഞിരിക്കുന്നതായും അറിയാൻ ഇടയായതിൽ ഈ യോഗത്തിനുള്ള അഗാധമായ ഉൽക്കണ്ഠ രേഖപ്പെടുത്തുന്നു. സണ്ടേസ്കൂളുകളിൽ സഭാചരിത്രം പാഠ്യവിഷയത്തിൽ ചേർത്തു പഠി

(ശേഷം 6—ാംപേജിൽ)

THE MALANKARA SABHA
Licence No. 475 Dated 11th April 1946—Registered No. K. 24



Edited, Printed and Published by the Rev. Fr. T. C. Jacob at the Catholicate Press, Kottayam